# THE CHURCH WEEKLY

ചർച്ചുവീക്കിലി ഒററപ്രതി 13 ന: പൈസ

വാല്യം XI | 1957 ഒക്ടോബർ 20 | ലക്കം 39


> **Thought for the week**
>
> The world does not stand still. An eclipse is possible but not an enduring period of night. The Church began with a few fishermen, a few of the faithful in the catacombs, and the survivors of the arenas of Rome.
>
> ERIC MARIA REMARQUE

## പള്ളിവഴക്കുകളുടെ നഗരം

കേരളത്തെപ്പററി ഒരു വിദേശ
സന്ദർശകൻ വിവരിച്ചിട്ടുണ്ടു്, വള
രെയധികം കേരവൃക്ഷങ്ങളെയുംബി
ഷപ്പന്മാരെയും ദർശിക്കാവുന്ന നാ
ടാണെന്നു്. ഇക്കഴിഞ്ഞ ദിവസം
കോട്ടയംനഗരത്തിൻെറ പ്രസിദ്ധി
ക്കു നിദാനമായിരിക്കുന്ന വസ്തുതക
ളുടെ ഒരു ലിസ്റ്റ് ശ്രീ എ. അച്യുതൻ
നായർ എം. എ. നൽകി. അദ്ദേ
ഹം കോട്ടയം ആർട്ട്സ്സൊസൈ
ററിയുടെ ഉൽഘാടനസമ്മേളനത്തി
ൽ സ്വാഗതപ്രസംഗം നടത്തുകയാ
യിരുന്നു. ഉൽഘാടനകർമ്മം നിർവ
ഹിക്കുവാൻ സമാഗതനായിരുന്ന
കേരളസംസ്ഥാനഗവർണ്ണർ ഡോ.
രാമകൃഷ്ണറാവുവിനെയും, മദ്രാസിൽ
നിന്നും മററും എത്തിയിരുന്ന ശ്രീ
മതി സുബ്ബലക്ഷ്മി ആദിയായ പ്ര
ശസ്ത അതിഥികളെയും സ്വാഗതം
ചെയ്തുകൊണ്ടു കോട്ടയം നഗരത്തെ
പ്പററി ചില വിവരങ്ങൾ അദ്ദേഹം
നൽകി. കോട്ടയം കലാപരമായി
പ്രസിദ്ധി ആർജ്ജിച്ചിട്ടില്ലെങ്കിലും
പ്ലാൻേറഷൻ, വ്യാപാരം, വ്യവസാ
യം ആദിയായി ധനപരമായ പ്രവ
ർത്തനങ്ങളിൽ പ്രശസ്തി സമാർജ്ജി
ച്ചിട്ടുള്ളതിനു പുറമെ പള്ളിവഴക്കു
കളുടെ ഒരു നഗരമായും അറിയ
പ്പെട്ടിട്ടുണ്ടു് എന്നദ്ദേഹം പ്രസ്താവി
ക്കയുണ്ടായി; ആ പ്രസ്താവന പുറ
പ്പെട്ടപ്പോൾ ഒരു വിനോദമായിസ
ദസ്യരിൽ പലരും അതിനെ സ്വീ
കരിച്ചുവെന്നു് അപ്പോൾ കേട്ട ചി
രി തെളിയിച്ചു. വിനോദമാണെങ്കി
ലും അതിൽ അടങ്ങിയിരിക്കുന്ന പ
രമാർത്ഥത്തെപ്പററി ലജ്ജയോടും വേ
ദനയോടുംകൂടി ചിന്തിച്ചു തല താ
ഴ്ത്തിയിരുന്ന മലങ്കര സുറിയാനി
സഭാംഗങ്ങളിൽ പലരും അവിടെ
സന്നിഹിതരായിരുന്നുവെന്നു് അത്ര
തന്നെ സാർവത്രികമല്ലാതിരുന്നആ
ചിരി വ്യക്തമാക്കി. പള്ളിവഴക്കു
കളുടെ നഗരമെന്നു കേട്ടാൽ അതു
തങ്ങൾക്കു് ഒരു അഭിമാനമായി ചി
ന്തിക്കുന്നവരും ഇന്നും കണ്ടേക്കാം.
കഴിഞ്ഞ തലമുറകളിൽ വ്യവഹാര
ത്തിൽ പ്രവേശിച്ച വാശിയുംചുണ
യും പ്രദർശിപ്പിച്ചിരുന്നവരെ ധീ
രന്മാരെന്നു പരിഗണിച്ചു് അഭിന
ന്ദിച്ചിരുന്നു. അനുമോദനം ലഭിക്കു
മെന്നു തോന്നുന്ന കാര്യങ്ങളിൽപല
ത്യാഗങ്ങൾ സഹിച്ചുപോലും ആളു
കൾ പ്രയത്നിക്കാറുണ്ടല്ലോ. രണ്ടു
തലമുറകൾക്കു മുമ്പു കിഴക്കുള്ള മല
മ്പ്രദേശങ്ങളിൽ പത്തഞ്ഞൂറു് ഏ
ക്കർ ഭൂമി കൈവശപ്പെടുത്തികൃഷി
ചെയ്യാൻ ഒരുമ്പെട്ട പിതാമഹന്മാ
രെപ്പററി അഭിമാനപൂർവം ഒരുചി
ററപ്പൻ സഹോദരപുത്രനോടു കുടും
ബചരിത്രം പറഞ്ഞുകേൾപ്പിച്ചഒരു
സംഭവം ഓർക്കുന്നു. സ്ഥലത്തുകാരു
മായി നേരിടേണ്ടിവന്നിരുന്ന എതി
ർപ്പു്, കായികമായും അല്ലാതെയും
കാണിച്ച ധീരത എന്നിവ വളരെ
തന്മയത്വത്തോടുകൂടി ചിററപ്പൻ
വിവരിക്കയാണു്. കുറച്ചു കേട്ടുക
ഴിഞ്ഞപ്പോൾ സഹോദരപുത്രൻ ഇ
പ്രകാരം പറഞ്ഞുവത്രെ. "മതി, ചി
ററപ്പാ. ഈ കഥകൾ കേട്ടതു മതി.
ഇനിയും കുറേക്കൂടി കേട്ടാൽ ഞാൻ
വിചാരിച്ചുപോകും, എൻെറ അപ്പ
ന്മാർ വെറും കേഡികളായിരുന്നു
വെന്നു്." കഴിഞ്ഞ തലമുറയിൽ
ധീരന്മാരെന്നു ഗണിച്ചവരെ ഇന്ന
ത്തെ യുവലോകം പരിഗണിക്കുന്ന
തു കേഡികളെന്നാണു്. വീക്ഷണ
ഗതിയിൽവന്ന പരിവർത്തനത്തിനു
ഒരു ദൃഷ്ടാന്തം പറഞ്ഞുവെന്നേയുള്ളു.
കഴിഞ്ഞ തലമുറയിൽ ചില അഭ്യാ
സമുറകളിൽ തമ്മിൽത്തല്ലുകളുംവഴ
ക്കുകളും നടത്തിയവരെപ്പററി അഭി
നന്ദനവും അഭിമാനവും തികഞ്ഞു
പൂർവ്വചരിത്രം പറയുക എല്ലാകുടും
ബങ്ങളിലെയും ഒരു രീതിയാണു്.
ആ വഴിക്കു തെളിയാത്തവർ ചുരു
ക്കമാണെന്നു പറയാം. എന്നാൽ അ
ങ്ങനെയുണ്ടായ വഴക്കുകളുംകേസുക
ളും ദുർവ്യവഹാരങ്ങളുമെല്ലാംഎത്ര
മാത്രം അനാവശ്യങ്ങളായിരുന്നുവെ
ന്നു്, ദശാബ്ദങ്ങൾ കഴിഞ്ഞു് അന്ന
ത്തെ മത്സരച്ചുഴലികളിൽനിന്നു് അ
കന്നുമാറി ചിന്തിക്കുമ്പോൾ നമ്മിൽ
പലരും പറഞ്ഞുപോകും. എന്നാൽ
അന്നു നാമാണു് പ്രസ്തുത പ്രശ്ന
ങ്ങൾ കൈകാര്യംചെയ്യുവാൻ ഇടവ
ന്നതെങ്കിൽ നമ്മുടെ പൂർവ്വികന്മാർ
സ്വീകരിച്ചതിൽനിന്നു വിഭിന്നമാ
യ ഒരു നിലപാടു സ്വീകരിക്കുമാ
യിരുന്നോ? ഇല്ലെന്നാണു് സധൈ
ര്യം നമുക്കു പറയുവാൻ കഴിയുന്ന
തു്. യേശുക്രിസ്തു രണ്ടായിരം കൊ
ല്ലങ്ങൾക്കു മുമ്പു് അവതരിച്ചപ്പോൾ
ഉണ്ടായിരുന്ന തലമുറയ്ക്കു് ഇരുപ
താം നൂററാണ്ടിലേക്കാൾ സംസ്കാര
വും പരിഷ്കാരവും കുറഞ്ഞിരുന്നതി
നാലാണു് അന്നു് അദ്ദേഹം കുരിശു
മരണം നേരിടേണ്ടിവന്നതു് എന്നു്
ഇന്നു് ആരും നിസ്സംശയം അവകാശ
പ്പെടുകയില്ല. ഇന്നും അദ്ദേഹം അ
വതരിക്കുന്നപക്ഷം പരിഷ്കൃതരീ
തിയിലുള്ള ദേഹമദണ്ഡനങ്ങൾ നേ
രിടേണ്ടിവരുമെന്നേ വ്യത്യാ...

ള്ളു. ധീര സമുദായാഭിമാനികളാണെന്നു നാം അരസ്സിക്കുന്ന പലരും വളരെ അനാവശ്യമായ നിലപാടുകൾ സ്വീകരിച്ചതിന്റെ ഫലമാണു് ഇന്നു നാം അനുഭവിക്കുന്നതെന്നു വിലപിക്കുന്ന പലരും നമ്മുടെ "പള്ളിവഴക്കുകളിലും' 'സമുദായവഴക്കുകളിലും' വിഭിന്നമായ നിലയിൽ വിവേകം പ്രദർശിപ്പിക്കുന്നുണ്ടോ? ഇല്ല, എന്നുള്ളതാണു് പച്ചപ്പരമാർത്ഥം. അല്ലെങ്കിൽ സമുദായക്കേസ് ഇപ്പോൾ രണ്ടുംതലമുറയുടെ നേതൃത്വത്തിൽനിന്നു മൂന്നാംതലമുറയിലേക്കു കൈമാറുന്ന അവസരം നേരിടുകയില്ല. നമ്മുടെ ക്രൈസ്തവ സാക്ഷ്യത്തിന്റെ പ്രത്യാഘാതങ്ങൾക്കു വിധേയനായ ഒരു നായർമാന്യന്റെ സാക്ഷിപത്രവും സർട്ടിഫിക്കേറ്റും ഒരു മഹാസദസ്സിന്റെ മുമ്പിൽവച്ചു നമുക്കു ലഭിച്ചു. കോട്ടയത്തു പൂട്ടിക്കിടക്കുന്ന പള്ളികൾ നമ്മുടെ ക്രൈസ്തവ ധർമ്മത്തെയാണു് പ്രതിബിംബിക്കുന്നതു് എന്നു നമ്മുടെ ഹിന്ദുസഹോദരന്മാർ ധരിക്കാത്തതു് ഈശ്വരൻ അവർക്കു നൽകിയിരിക്കുന്ന ധർമ്മബോധംകൊണ്ടു മാത്രമാണു്. മി. അച്ചുതൻനായരുടെ സ്വരത്തിൽ ഒരു ആക്ഷേപസൂചനയോ അവഹേളനലക്ഷണമോ ദൃശ്യമായിരുന്നില്ല. വിമർശനമണ്ഡലത്തിൽനിന്നതീതമായി "എന്നെ ആരും തെറ്റിദ്ധരിക്കുകയില്ലെങ്കിൽ" എന്നുള്ള മുഖവുരയോടുകൂടി ഒരു പരമാർത്ഥം അദ്ദേഹം പറയുകയായിരുന്നു. അദ്ദേഹംപറഞ്ഞതു ശരിയല്ലേ? കോട്ടയംനഗരത്തിന്റെ പ്രസിദ്ധിയിൽ 'ബാവാകക്ഷി മെത്രാൻകക്ഷി'യെന്നും, പിന്നീടു 'പാത്രിയർക്കീസുകക്ഷി കാതോലിക്കോസ്കക്ഷി'യെന്നുമുള്ള നാമധേയത്തിൽ നടന്നുവരുന്ന കേസ്മഹോത്സവങ്ങൾക്കു വലിയ സ്ഥാനമുണ്ടെന്നു നിശ്ചയമാണു്. സമുദായക്കേസു ഒരുവക മഹോത്സവംതന്നെയായിത്തീർന്നിരിക്കയാണു്. ഓരോ കോർട്ടുവിധിയും പ്രഖ്യാപിക്കപ്പെട്ടപ്പോൾ മലങ്കരയുള്ള ഇടവകകളിൽ വെടിനാദവും മണിയടിയും മുഴങ്ങുക പതിവാണു്. ജയിക്കുന്ന കക്ഷികളില്ലാത്ത ഇടവകകളിൽ രണ്ടോ മൂന്നോ വീട്ടുകാർ ഏതെങ്കിലും കാരണത്തിൽ പിണങ്ങി മറുകക്ഷിചേർന്നുനിൽക്കുന്നവർ കാണും. ആ വീട്ടുകാരെങ്കിലും കതിനാക്കുറ്റികൾ ശേഖരിച്ചു വെടിനടത്താതിരിക്കയില്ല. അങ്ങനെ ഓണവും ക്രിസ്തുമസ്സും പോലെ 'കോർട്ടുവിധിമഹോത്സവ'ങ്ങൾ ആഘോഷിക്കപ്പെടുകയാണു്. വെടികൾ മുഴങ്ങുമ്പോൾ നമ്മുടെ അച്ചുതനായർമാർ കാരണം അന്വേഷിക്കും. സൗഹാർദ്ദവേഴ്ചകൾകൊണ്ടു് അവരിൽപലരും പാത്രിയർക്കീസ്കക്ഷിയും കാതോലിക്കാ കക്ഷിയും ആയിത്തീർന്നിട്ടുണ്ടു്. കക്ഷിയനുസരിച്ചു് അവർക്കുമുണ്ടു് ഒരു സന്തോഷമോ സഹതാപമോ ഒക്കെ. അങ്ങനെ പള്ളിവഴക്കുകൾക്കു ദേശീയജീവിതത്തിൽ അലിഞ്ഞുചേർന്നു് ക്രൈസ്തവേതരരെയും ബാധിക്കുന്ന വിധത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞു. ഇതിൽക്കൂടുതൽ ചാരിതാർത്ഥ്യം നമുക്കു മറെറന്തു വേണം. ഇതു നിറുത്താൻ പറഞ്ഞുപോയാൽ സമുദായദ്രോഹിയോ രാജ്യദ്രോഹിയോ ആയി മുദ്രയടിക്കപ്പെട്ടമെന്നുള്ളതുകൊണ്ടു് അതിനും ആരും തയാറാകുകയില്ല. അങ്ങനെ നമ്മുടെ ശ്രീ അച്ചുതൻനായർ ആദിയായവരുടെ അഭിനന്ദനലിസ്റ്റിൽ 'പള്ളിവഴക്കും' കോട്ടയംനഗരത്തിനു ലഭിച്ചുകഴിഞ്ഞു. ഭാരതത്തിന്റെ തലസ്ഥാനനഗരിയായ ഡൽഹിയിൽ കോട്ടയംനഗരത്തെപ്പററി കേൾക്കുന്നതു് 'സമുദായക്കേസ്'' സമാർജ്ജിച്ച പ്രസിദ്ധിവഴിയായിട്ടാണു്. അങ്ങനെ കോട്ടയം നഗരത്തിന്റെ പ്രസിദ്ധിക്കു ഹാനിവരുത്തുന്ന ഒരു സംഗതിയായിത്തീർന്നിട്ടുണ്ടു് പള്ളിവഴക്കുകളുടെ സമാപനം. കോട്ടയത്തുകാർ അങ്ങനെയൊരു കീത്തിദൂഷ്യത്തിനു കൂട്ടുനിൽക്കുകയില്ലെന്നു മി. അച്ചുതൻനായർക്കു ധൈര്യംകൊടുക്കേണ്ട ഒരു ബാദ്ധ്യതയാണു് "പള്ളിവഴക്കു" ഭാരവാഹികളെ നേരിട്ടിരിക്കുന്നതു്.

ഇംഗ്ലീഷ് ഗാനപംക്തി

# പുതിയ കാൽവറി മലകൾ

## ആരോഹണം ചെയ്യുന്നതിന്റെമാറ്റ് പ്രദീപം

(എൻ. എം)

By the light of burning martyrs,
Christ, thy bleeding feet we track,
Toiling up new calvaries ever
With the cross that turns not back.
New occasions teach new duties;
Time makes ancient good uncouth;
They must upward still and onward
Who would keep abreast of truth.

**അർത്ഥം:**

കത്തിയെരിയുന്ന രക്തസാക്ഷികളുടെ ദീപപ്രഭ ക്രിസ്തുവെ! അവിടുത്തെ രക്തപങ്കിലമായ പാദങ്ങളെ അനുഗമിക്കുവാൻ ഞങ്ങൾക്കു വഴി കാട്ടുന്നു.

പുതിയ പുതിയ കാൽവറിമലകളിലേക്കു തിരിഞ്ഞു നോക്കാത്ത ക്രൂശുമായി ഞങ്ങൾ ബദ്ധപ്പെട്ടു കയറുന്നു.

പുതിയ സന്ദർഭങ്ങൾ പുതിയ ഉത്തരവാദിത്വങ്ങൾ പഠിപ്പിക്കുന്നു. കാലം പുരാതനമായ നന്മകളുടെ സൗന്ദര്യം കുറയ്ക്കുന്നു. സത്യവുമായി ഒപ്പം മുന്നോട്ടു പോകണമെന്നുള്ളവർ നിരന്തരമായി മുന്നോട്ടു് ആരോഹണം ചെയ്തുകൊണ്ടിരിക്കണം.

## ചിന്തകൾ

യേശുക്രിസ്തുവിന്റെ രക്തം ഒലിക്കുന്ന കാലുകൾ കാണുന്നതു് എവിടെയാണു്. സത്യത്തിനുവേണ്ടി ഇന്നും പീഡനം അനുഭവിക്കുന്ന രക്തസാക്ഷികളുണ്ടു്. അക്രമത്തിന്റെയും ദുരധികാരപ്രമത്തതയുടെയും മുമ്പിൽ സുധീരമായി നിന്നു് ദണ്ഡനമനുഭവിക്കുന്നവരാണവർ. അവരെ കാണുമ്പോൾ ആരെയാണു് നാം സ്മരിക്കുക. ഇരുപതു ശതാബ്ദങ്ങൾക്കുമുമ്പു് കാൽവറിക്കുന്നിൽ മരക്കുരിശും വഹിച്ചുകൊണ്ടുപോയ തൃപ്പാദങ്ങളെയാണു കൺമുൻപിൽ കാണുന്നതു്. സത്യത്തിനുവേണ്ടി ധർമ്മസമരം നടത്തുന്നവർ യേശുക്രിസ്തുവിന്റെകൂടെയാണു് നിൽക്കുന്നതു്. താൽക്കാലികമായ പ്രലോഭനങ്ങൾക്കോ, ഭയപ്പാടുകൾക്കോ വശംവദരാകുന്നവർ ഒരിക്കലും രക്തം ഒലിക്കുന്ന തൃപ്പാദങ്ങളെ അ

(ശേഷം 4-ാം പേജിൽ)

# പാത്രിയർക്കീസു് തെരഞ്ഞെടുപ്പു്



മാർ സേവേറിയോസ്
മെത്രാപ്പോലീത്താ തിരുമേനി

ബയിറൂട്ടിലെ മെത്രാപ്പോലീത്താ ആയ യാക്കൂബ് മാർ സേവേറിയോസ് തിരുമേനി അന്ത്യോഖ്യാപാത്രിയക്കീസായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അബ്ദൽആഹാദ്റമ്പാൻ എന്ന പേരിൽ മലങ്കരയിൽ അറിയപ്പെട്ടിരുന്ന ഇദ്ദേഹം 1933 മുതൽ 1945 വരെ ഇവിടെ താമസിച്ചിട്ടുണ്ട്. മലയാളഭാഷ നല്ലവണ്ണം എഴുതുകയും സംസാരിക്കുകയും ചെയ്യുവാൻ കഴിവുള്ള തിരുമേനി ഏതാനും ചെറുമലയാളഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുണ്ട്. സ്ഥാനാരോഹണം ഒക്ടോബർ 27—ാം തീയതി ഞായറാഴ്ച നടക്കും. സ്ഥാനാരോഹണം സംബന്ധിച്ചു് ആലുവായിൽനിന്നു് മാർ ഗ്രീഗോറിയോസ് തിരുമേനി പുറപ്പെടുവിച്ചിട്ടുള്ള ഒരു കല്പന ചുവടെ ചേർക്കുന്നു. ഇദംപ്രഥമമായി പാത്രിയക്കാ തെരഞ്ഞെടുപ്പിൽ സംബന്ധിച്ച ഏക മലയാളിമെത്രാപ്പോലീത്താതിരുമേനിയെന്ന നിലയിൽ മാർ ക്ലീമ്മീസുമെത്രാപ്പോലീത്താ തിരുമേനി ചരിത്രം സൃഷ്ടിക്കുകയാണു്. അദ്ദേഹത്തിൻെറ ഇപ്പോഴത്തെഹോംസ് സന്ദർശനം മറെറാരു ചരിത്രം സൃഷ്ടിക്കുമെന്നു് മലങ്കരസമുദായം പ്രതീക്ഷിക്കുന്നുണ്ടു്. അദ്ദേഹവും പുതിയ പാത്രിയക്കീസുതിരുമേനിയും സുറിയാനി സഭാ സമാധാനക്കാര്യത്തിൽ കഴിവുള്ളതെല്ലാം പ്രവർത്തിക്കുമെന്നും, അവരുടെ പ്രയത്നങ്ങൾക്കു് ദൈവാനുഗ്രഹം ലഭിക്കുമെന്നും സുറിയാനിസമുദായം പ്രത്യാശിച്ചുകഴിയുകയാണു്.

## ഗ്രീഗോറിയോസ് തിരുമേനിയുടെ കൽപ്പന

ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽനിന്നു് നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് പള്ളികൾക്കയച്ചിട്ടുള്ള ഒരു കല്പനയിൽ ഇപ്രകാരം പ്രസ്താവിക്കുന്നു.

കാലംചെയ്ത അപ്രേംപ്രഥമൻ പാത്രിയക്കീസുബാവാ തിരുമേനിയുടെ പിൻഗാമിയായി ബയറൂട്ട്—ദമസ്ക്കോസ് മഹായിടവകയുടെ യാക്കോബു മാർ സേവേറിയോസ് മെത്രാപ്പോലീത്താതിരുമേനിയെ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും പരിശുദ്ധ പാത്രിയർക്കീസും യാക്കോബായ സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷനുമായി പരിശുദ്ധ സുന്നഹദോസ് തെരഞ്ഞെടുത്തിരിക്കുന്ന എന്നു നമ്മുടെ സഹോദരൻ ആബൂൻ മാർ ക്ലീമീസ് മെത്രാപ്പോലീത്താ ഹോംസിൽനിന്നും നമ്മുടെപേൎക്കു കേബിൾ അയച്ചിരുന്നവാൎത്ത സന്തോഷത്തോടുകൂടി നാം നിങ്ങളെ അറിയിക്കുന്നു.

പന്ത്രണ്ടു വർഷത്തിൽ കൂടുതൽ കാലം അബ്ദൽ ആഹാദ്റമ്പാൻ എന്ന പേരിൽ മലങ്കരസഭയിൽ താമസിച്ചു പ്രശസ്തസേവനമനുഷ്ഠിക്കുകയും നമ്മുടെ എല്ലാവരുടേയും സ്നേഹബഹുമാനാദരവുകൾ ആൎജ്ജിക്കുകയും നമ്മുടെ മാതൃഭാഷയായ മലയാളം അഭ്യസിക്കുകയും ചെയ്ത ഇദ്ദേഹം പരിശുദ്ധ പാത്രിയക്കാസ്ഥാനത്തേയ്ക്കു് ഉയൎത്തപ്പെട്ടതു നമുക്കു് എത്രയോ അഭിമാനകരമാകുന്നു. ഈ മാസം 27—ാം തീയതി ഞായറാഴ്ച അ[illegible]ഹത്തിൻെറ സ്ഥാനാരോഹണം ഹോംസിൽവച്ചു നടത്തപ്പെടുവാൻ നിശ്ചയിച്ചിരിക്കകൊണ്ടു് അതിനു മുമ്പായി കഴിവുള്ള എല്ലാപള്ളിക്കാരും അതാതിടവകയിൽ അനുമോദനയോഗങ്ങൾകൂടി അദ്ദേഹത്തിൻെറ പേർക്കു് Syrian Patriarchate Homs-Syria· കേബിൾ സന്ദേശങ്ങൾ അയച്ചുകൊടുക്കണമെന്നു നിങ്ങളുടെ സ്നേഹത്തോടു പ്രത്യേകം നാം ഓർമ്മിപ്പിച്ചുകൊള്ളുന്നു.

പാത്രിയർക്കീസ്ബാവാ തിരുമേനി ഉത്തമയിടയനടുത്ത ശക്തി പ്രാപിച്ചു പ. സിംഹാസനത്തിൻെറ പാവനമായ പേരും പ്രശസ്തിയും കാത്തു പൂർവ്വികവിശ്വാസത്തിൽ നമ്മെ ദീർഘകാലം ഭരിക്കുന്നതിനും എത്രയുംവേഗം മലങ്കരസഭയിൽ സമാധാനം കൈവരുത്തി നമ്മെ സമ്പുദ്ധിയായി അനുഗ്രഹിക്കുന്നതിനും ദൈവംതമ്പുരാൻ ഇടവരുത്തട്ടെ എന്നു നമുക്കു ഹൃദയപൂൎവ്വം പ്രാർത്ഥിക്കാം.

സർവശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടി സർവ്വദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.



മാർ ക്ലീമീസ് മെത്രാപ്പോലീത്താ
തിരുമേനി

(2-ാം പേജിൽനിന്നു തുടർച്ച)

ന്ധകാരത്തിൽ മറയ്ക്കുകയാണ്. 20 ശതാബ്ദങ്ങളായില്ലെ ആ പാദങ്ങൾ ഭൂമിയിൽനിന്നു് അപ്രത്യക്ഷമായിട്ട്. മറവിയുടെ മറവിൽ അതു ഒളിഞ്ഞു കിടന്നുപോകും. അവിടെ വെട്ടംകാട്ടി ആ പാദങ്ങൾ കാണിച്ചുതരുന്നതു് രക്തസാക്ഷികളെ കത്തി എരിക്കുന്ന അഗ്നിയുടെ പ്രഭകൊണ്ടാണെന്നു് ഭാവനാസമ്പന്നനായ കവി അനുസ്മരിപ്പിക്കുന്നു. സത്യത്തിനുവേണ്ടി ധർമ്മസമരം ചെയ്യുന്ന ഓരോരുത്തരും ആ മാർഗ്ഗപ്രദീപം വീശി ക്രിസ്തുവിനെ കാണിക്കയാണ്. പുതിയ പുതിയ കാൽവറികൾ നമ്മെ നേരിടും. നാം അതിൽ ബന്ധപ്പെട്ടുകയറുമോ. പ്രസിദ്ധിയൊ, പ്രശംസകളൊ നമ്മെ അനുഗ്രഹിക്കുമെന്നു പ്രതീക്ഷിച്ചല്ല കാൽവറിയിൽ ചവിട്ടേണ്ടതു്. കൊച്ചുകൊച്ചു പ്രശ്നങ്ങൾ എന്നു നാം കരുതിത്തള്ളിക്കളയുന്ന അപ്രധാനതത്വത്തിൽ കാൽവറിയുടെ പതിനെട്ടാംപടികൾ കാണണം. ഓരോ പടിയും സത്യത്തിനു കൂട്ടുനിന്നാൽ നമ്മെ മുമ്പോട്ടു കയററിവിടും. പുരാതനകാലംമുതൽ അംഗീകൃതമായി കിടക്കുന്ന ചില നന്മകൾ അനാകർഷകങ്ങളായിത്തോന്നാം. മാതാപിതാക്കളോടുള്ള ബഹുമാനം, ഗുരുഭക്തി ആദിയായവ പ്രാചീനങ്ങളായ അപരിഷ്കൃതത്വത്തിലേയ്ക്കു മാറിവരുന്ന കാലമായതുകൊണ്ടു് ആ വരികൾ മനസ്സിലാക്കാൻ വിഷമമുള്ളതല്ല. കുടുംബ പ്രാർത്ഥനകൾ, നോമ്പാചരണം മുതലായവയ്ക്കു മുമ്പുണ്ടായിരുന്ന ആകർഷകത്വമോ, പ്രാധാന്യമൊ കാലചക്രഭ്രമണത്തിൽ കുറയുന്നില്ലെ. അതുകൊണ്ടു് പുതിയ സന്ദർഭങ്ങളിൽ നവീനമായ ചുമതലകൾ നാം കണ്ടുവെന്നു വരാം. നമ്മുടെ പൂർവ്വന്മാർ അഭിമുഖീകരിക്കാത്ത ഒരു പ്രശ്നമാണ് ഏതു രാഷ്ട്രീയകക്ഷിയിലാണ് ചേർന്നു് വോട്ടുചെയ്യേണ്ടതെന്നുള്ളതു്. തികച്ചും നവീനമായ ഒരു സാഹചര്യമാണതു്. അധികാരത്തിലിരിക്കുന്ന പാർട്ടിയേതാണോ, ആ കക്ഷിയോടു ചേരുകയാണോ വേണ്ടതു്. പുതിയ ഉത്തരവാദിത്വങ്ങളാണ് നമ്മെ തുറിച്ചുനോക്കുന്നതു്. എരിയുന്ന രക്തസാക്ഷികളുടെ പ്രഭാപൂരം നമ്മെ വഴികാട്ടുന്നുണ്ടോ. രക്തം ഒലിക്കുന്ന തൃപ്പാദങ്ങൾ കാണ്മാൻ;ആ തൃപ്പാദങ്ങൾ മുമ്പിൽ കണ്ടുകൊണ്ടു് കാൽവറിക്കുന്നിൽ നാം ബന്ധപ്പെട്ടു കയറുന്നുണ്ടോ. തീരുമാനങ്ങൾ ചെയ്യുവാൻ എത്ര എത്ര പ്രശ്നങ്ങളാണ് നമ്മെ ക്ഷണിക്കുന്നതു്. ഈ ഗാനം ആ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്ന സമീപനരീതിയാണ് നമ്മെ പഠിപ്പിക്കുന്നതു്. സത്യവുമായി കൂട്ടുനിൽക്കുവാൻ ഇച്ഛിക്കുന്നവർക്ക് കാൽവറി എന്താണെന്നറിയാം. കാൽവറിയുടെ മഹാരഹസ്യമെന്നു് പറഞ്ഞുതള്ളുന്ന തത്വങ്ങൾ രക്തസാക്ഷികളുടെ യജ്ഞത്തിൽ കൂടെ നമുക്കു അല്പമായെങ്കിലും മനസ്സിലാക്കുവാൻ കഴിയുന്നു.

**രണ്ടുസ്നേഹിതന്മാർ**

## അദ്ധ്യായം 31

# ഞാൻ കൂടെ വരാം

(എം. കുര്യൻ)

ആകാംക്ഷ നിറഞ്ഞ ഒരു ചെറിയ സമൂഹം, ഉൽക്കണ്ഠാകുലരായി ലൂക്കോസിൻെറയും പ്രോബസിൻെറയും പ്രത്യാഗമനം കാത്തിരിക്കുകയാണ്. യേശുവിൻെറ അനുയായികളെ ഉന്മൂലനം ചെയ്യുമെന്നുള്ള അഗ്രിപ്പാരാജാവിൻെറ ഉഗ്രവ്രതം മനാസ്സെൻ യാക്കോബിനെയും കൂടെയുള്ളവരെയും അറിയിച്ചു. ആ വാർത്ത അവരിൽ ഉൾക്കിടിലമുളവാക്കി.

പത്രോസ് അക്കൂട്ടത്തിലുണ്ടായിരുന്നു. മുറിയിൽ ഒരു മ്ളാനത. ആരുമാരും ഒന്നും പറയുന്നില്ല.

ലൂക്കോസ് അകത്തുപ്രവേശിച്ചപ്പോൾ പത്രോസ് മുമ്പോട്ടുചെന്നു് ആ യുവാവിനെ ഹാർദ്ദമായി സ്വാഗതംചെയ്തു.

"ലൂക്കോസേ, ദൈവനിയോഗമനുസരിച്ചു നാം വീണ്ടും തമ്മിൽകാണുന്നു."

കഴിഞ്ഞ ആറു വർഷങ്ങളിൽ വലിയ മാററമൊന്നും ആ യേശുശിഷ്യനിൽ വന്നതായി ലൂക്കോസിനു തോന്നിയില്ല. മുഖത്തു് ഉഴവുചാലുകളൊന്നും കൂടുതലായി വീണിട്ടില്ല. നയനങ്ങളിലെ തേജസ്സിനൊ കാരുണ്യധാരയ്ക്കോ കുറവൊന്നുംകണ്ടില്ല.

തെക്ലായും മർക്കോസും ഏററവും പിൻഭാഗത്താണിരുന്നിരുന്നതു്. തെക്ലാ ആംഗ്യം കാണിച്ചതനുസരിച്ചു ലൂക്കോസും ആ ഭാഗത്തേക്കുചെന്നു. കൈസര്യയിലെ ഇററാലിയൻസൈന്യവ്യൂഹത്തിലെ ശതാധിപനായ കൊർന്നേല്യാസ് മാനസാന്തരപ്പെട്ട സംഭവവും തത്സംബന്ധമായി പത്രോസിനുണ്ടായ ദർശനവും പത്രോസിൽനിന്നു നേരിട്ടു കേൾക്കണമെന്നു പൗലൂസും ബർന്നബാസും മററു ചിലരും ആവശ്യപ്പെട്ടതനുസരിച്ചു ആദ്യശിഷ്യൻ ലളിതമായി അതേപ്പററി ഇപ്രകാരം പറഞ്ഞുതുടങ്ങി:

"ആകാശം തുറക്കപ്പെടുന്നതു ഞാൻ കണ്ടു. നാലു മൂലയ്ക്കലും കെട്ടുള്ള ഒരു വലിയ മുറത്തിൻെറ ആകൃതിയിൽ ഒരു പാത്രം താഴോട്ടിറങ്ങിവന്നു. അതിനുള്ളിൽ വന്യമൃഗങ്ങളുൾപ്പെടെ എല്ലാത്തരം നാൽക്കാലിമൃഗങ്ങളും സകലവിധ ഇഴജാതിയുംപറവയും ഉണ്ടായിരുന്നു. ഒരു ശബ്ദം ഇപ്രകാരം പറയുന്നതു കേൾക്കാറായി. 'പത്രോസേ, എഴുന്നേററു് അറുത്തു തിന്നുക.'"

പൗലൂസിനൊരുസംശയം. "പത്രോസേ, അതിനകത്തു പന്നികളുണ്ടായിരുന്നോ? ചെതുമ്പലില്ലാത്ത മത്സ്യവും?"

"ഉണ്ടായിരുന്നു" പത്രോസ് മറുപടി പറഞ്ഞു: "ഇവയും പുറമെ യഹൂദനിയമത്തിൽ അശുദ്ധമെന്നു കല്പിച്ചിട്ടുള്ള മററനേകം ഭക്ഷണപദാർത്ഥങ്ങളും അക്കൂട്ടത്തിൽ കണ്ടു. ഞാൻ ഇപ്രകാരം മറുപടി പറഞ്ഞു. 'പാടില്ല, കർത്താവേ, ഞാൻ ഇതുവരെ മലിനമൊ അശുദ്ധമൊ ആയതൊന്നുംതന്നെ ഭക്ഷിച്ചിട്ടില്ല.' ആ ശബ്ദം അതിനു നൽകിയ മറുപടി ഇപ്രകാരമായിരുന്നു. 'ദൈവം ശുദ്ധീകരിച്ചതു നീ മലിനമെന്നു വിളിച്ചുകൂടാ.'

"ഈ ക്രിയയും ശബ്ദവുംമൂന്നു പ്രാവശ്യം ആവർത്തിക്കപ്പെട്ടു. അതോടെ പാത്രം മുകളിലേക്കു വലിച്ചെടുക്കപ്പെടുകയും ചെയ്തു. അനന്തരം ഞാൻ പോയി കൊർന്നേല്യാസിനോടും കൈസര്യയിലെ പുറജാതികളോടും പ്രസംഗിച്ചു. അവർ പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവരായിത്തീർന്നു."

പൗലൂസിനു തൃപ്തിയായി. "ബർന്നബാസേ, അതുതന്നെ നാം തേടിവന്ന മറുപടിയും. പുറജാതികളോ

ട്ട സുവിശേഷം പ്രസംഗിക്കുന്നതിന കർത്താവു നമ്മെ അധികാരപ്പെട്ടത്തിയിരിക്കുന്നെന്നുള്ളതിൽ എനിക്ക തെല്ലുംസംശയമില്ല.''

അനുകൂലാഭിപ്രായങ്ങൾ അവിടവിടെ ഉയർന്നുതുടങ്ങി. എന്നാൽ യാക്കോബിന്റെ സ്വരത്തിൽസംശയം നിഴലിച്ചിരുന്നു. ''പത്രോസേ, നല്ല നിശ്ചയമുണ്ടോ? പരിച്ഛേദനയില്ലാത്ത മനുഷ്യരുടെ കൂടെ നാം ചേരുന്നതു യുക്തമാണോ? മലിനമായ ആഹാരം കഴിക്കുക മോശയുടെ ന്യായപ്രമാണങ്ങൾക്ക എതിരല്ലേ?''

പൗലൂസാണ് മറുപടി പറഞ്ഞതു്. സ്വരം പരുഷമായി തോന്നി. ''കർത്താവു പത്രോസിനോട്ട കല്പിച്ച വാക്യം നാം കേട്ടില്ലേ? 'ഞാൻ വിശുദ്ധീകരിച്ചതിനെ നീ മലിനമെന്നു കരുതിക്കൂടാ'. ഈ നിർദ്ദേശത്തെ അവഗണിക്കുക, യേശുവിനെ അനാദരിക്കുകയായിരിക്കും.''

''നാം മുമ്പൊരിക്കലും ചെയ്തിട്ടില്ലാത്ത ഒരു സംഗതിയാണ് ചെയ്യാൻ നമ്മോടാവശ്യപ്പെട്ടിരിക്കുന്നതു്. അതാണ് എന്റെ ശങ്കയ്ക്കു കാരണം. മറേറതെങ്കിലുംവിധത്തിൽ ഇതിന്റെ സത്യാവസ്ഥ ഗ്രഹിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ. . .''

''വിട്ടുവീഴ്ചകൾ ചെയ്യാനാണ ഭാവമെങ്കിൽ—ഞാൻ നേരത്തെ പറഞ്ഞേക്കാം—അതു യേശുവിന്റെ ഉദ്ദേശത്തെത്തന്നെ പരാജയപ്പെട്ടുത്തുകയായിരിക്കും''

പൗലൂസിന്റെ മുഖംതുടുത്തു. മനസ്സിൽ രോഷത്തിന്റെ തീപ്പൊരികൾനീറിപ്പിടിക്കുന്നതായി തോന്നി.

യാക്കോബ് എതിർപ്പൊന്നും പ്രദർശിപ്പിച്ചില്ല. അദ്ദേഹത്തിനു തൃപ്തിയായില്ലെന്നു പ്രകടമായിരുന്നു. അത്താഴത്തിനു സമയമായതിനാൽ കൂടുതൽ വാഗ്വാദങ്ങൾക്ക് ആരും മുതിർന്നില്ല.

ആഹാരം വിളമ്പിക്കൊടുക്കുന്നതിൽ തെക്ലാ സഹായിച്ചു. ഭക്ഷണം കഴിഞ്ഞു്, പാത്രം മോറി, വൃത്തിയാക്കുന്ന ജോലിയിലവൾ ഏർപ്പെട്ടു.

ലൂക്കോസ് തോട്ടത്തിലേക്കിറങ്ങി. ആ യുവാവിന്റെ മനസ്സിൽ ഒട്ടേറെ പ്രശ്നങ്ങളും സംശയങ്ങളും ആഞ്ഞുവീശുകയാണ്. ഏകാന്തമായിരുന്നു കുറേനേരം ചിന്തിക്കാമെന്ന ഉദ്ദേശത്തോടെ ലൂക്കോസ് തോട്ടത്തിന്റെ മദ്ധ്യഭാഗത്തുള്ള കുളത്തിന്റെ കരയിലേക്കു നടന്നു.

മനുഷ്യരെല്ലാവരും പാപികളാണെന്നോ? എല്ലാവരും രക്ഷിക്കപ്പെട്ടണമെന്നോ?എന്തൊക്കെയാണ പൗലൂസ് പറയുന്നതു്? അതെല്ലാം എങ്ങനെ വിശ്വസിക്കാനാണ്? കഴിഞ്ഞ ദിവസം മീഖാ പ്രവാചകന്റെ ഒരു പ്രസ്താവന ബർന്നബാസ് ഉദ്ധരിച്ചതു ഡോക്ടർ ഓർമ്മിച്ചു. ''ന്യായം പ്രവർത്തിപ്പാനും ദയാതല്പരനായിരിപ്പാനും നിന്റെ ദൈവത്തിന്റെ സന്നിധിയിൽ താഴ്മയോടെ നടപ്പാനും അല്ലാതെ എന്താകുന്നു യഹോവാ നിന്നോട്ട ചോദിക്കുന്നതു്?'' എന്തു്? മനുഷ്യൻനന്നായി ജീവിക്കാൻ കഴിയുന്നത്ര പാട്ടപെട്ട ശ്രമിച്ചാൽപോരേ? അതുകഴിഞ്ഞു പിന്നെയും അവൻ യേശു ദൈവപുത്രനാണെന്നുവിശ്വസിച്ചില്ലെന്നകാരണത്താൽഅവനെ കുററപ്പെട്ടത്തുന്നതു യുക്തമായിരിക്കുമോ? ഹാ! ഈ പ്രശ്നങ്ങൾക്ക്ഒരു പരിഹാരം കണ്ടെത്തിയിരുന്നെങ്കിൽ!

കുളത്തിലെ ജലപ്പരപ്പിൽ ഒരു രൂപം പ്രതിഫലിക്കുന്നതായി കണ്ടു. യുവാവു പെട്ടെന്നു തലയുയർത്തിനോക്കി. ശുഭ്രവസ്ത്രധാരിണിയായ തെക്ലാ വെണ്ണിലാവിൽ കുളിച്ച്മനോഹാരിണിയായി ഏതോ അപ്സരകന്യകയെപ്പോലെ അതാ മുമ്പിൽ നിൽക്കുന്നു.

അവൾ മൊഴിഞ്ഞു: 'അങ്ങു് കുറച്ചുനേരം മുമ്പ് പുറത്തേക്ക്ഇറങ്ങിപ്പോരുന്നതു ഞാൻ കണ്ടു. ഞാൻ ഇവിടെ നിൽക്കുന്നതു് അവിടത്തെ ചിന്താസരിത്തിന്റെ അനർഗ്ഗളപ്രവാഹത്തിനു് ഒരു വിഘ്നമായിരിക്കുമോ? അങ്ങനെയെങ്കിൽ എന്നോട്ട പോകുവാൻ ആജ്ഞാപിച്ചുകൊള്ളണം.''

''വേണ്ടാ, പോകേണ്ട ആവശ്യമില്ല. നിന്റെ സാമീപ്യം ഹൃദ്യവും സന്തോഷകരവുംതന്നെ. അന്യഥാ ശങ്കിച്ചിട്ടാവശ്യമില്ല.''

ആ യുവതിയുടെ സാന്നിധ്യത്തിൽ യുവാവിനു് എന്തെന്നില്ലാത്ത, വർണ്ണിക്കാനാവാത്ത, ഒരു പുതിയ അനുഭൂതി കൈവരുന്നതുപോലെ തോന്നി. മനസ്സിൽ ആഞ്ഞടിച്ചുകൊണ്ടിരുന്ന സംശയങ്ങളും ആശങ്കകളും എവിടെയോ ഓടിയൊളിക്കുകയാണ്. ആഴമേറിയ ശാന്തി മനസ്സിൽ തിങ്ങിനിറഞ്ഞു. ആനന്ദത്തിന്റെ അലച്ചാർത്തുകൾ അവിടെ തത്തിക്കളിക്കാൻതുടങ്ങി.

''ഭക്ഷണസമയത്തു് എന്തോ ചിന്തകൾ അവിട്ടത്തെ അലട്ടുന്നതുപോലെ എനിക്കു തോന്നി. ഏതെങ്കിലും വിധത്തിൽ സഹായിക്കാൻ എന്നെക്കൊണ്ട സാധിക്കുമോ?'' അവൾ ചോദിച്ചു.

''എനിക്കറിഞ്ഞുകൂടാ. നിനക്ക് ഉള്ളതും എനിക്ക് ഇല്ലാത്തതുമായ എന്തോ ഒരു കാര്യമായിരിക്കണം ഒരുപക്ഷേ എനിക്കാവശ്യം. നിന്റെ വിശ്വാസത്തെപ്പററിയാണ് ഞാൻ പരാമർശിക്കുന്നതു്. എനിക്കൊന്നു പറഞ്ഞുതരു. യേശുവിനെയും ദൈവത്തെയും പററി നീ വാസ്തവത്തിൽ എന്താണ വിശ്വസിക്കുന്നതു്?''

''ദൈവം നിത്യനും ഉത്തമനും ബുദ്ധിശാലിയുമാണ്. അതാണെന്റെ വിശ്വാസം. മനുഷ്യർ സ്വാർത്ഥമോഹങ്ങൾ പരിത്യജിച്ചു തങ്ങളുടെ ആത്മാക്കളെ ശരീരത്തിന്റെ അതിർവലയങ്ങളിൽനിന്നു പറത്തി ഉയർത്തിവിട്ടമെങ്കിൽ മനുഷ്യനു ദൈവത്തെ സ്നേഹിക്കാൻകഴിയും. അതോടെവാസ്തവത്തിലുള്ള ശാന്തിയും ആനന്ദവും കൈവരുന്നതാണ്. ദൈവം തന്റെ പുത്രനായ യേശുവിനെ ലോകത്തിലേക്ക്അയച്ചുവെന്നും ഞാൻ വിശ്വസിക്കുന്നു. അവക്കുവേണ്ടിയുള്ള തന്റെ സ്നേഹത്തിന്റെ ആഴവും വ്യാപ്തിയും അവർ മനസ്സിലാക്കുന്നതിനുവേണ്ടി കഷ്ടതയനുഭവിച്ചു മരിക്കുന്നതിനു ദൈവം ആ പുത്രനെ സ്വമനസ്സാലെ ഏൽപ്പിച്ചുകൊടുക്കുകയായിരുന്നു. അതാണെന്റെ വിശ്വാസം.''

ലളിതമായ പദങ്ങൾ, പക്ഷെ ആ വിശ്വാസപ്രഖ്യാപനം വളരെയധികം വാചാലമായി ലൂക്കോസിനു തോന്നി. ഏതായാലും അതു് അസാധാരണമായ ആത്മവീര്യവുംപ്രചോദനവും യുവാവിനു നൽകിയെന്നുള്ളതു പ്രസ്പഷ്ടമായിരുന്നു.

''എവിടെയാണ് ആ സ്ഥലം? ശാന്തിയും ആനന്ദവും ലഭിക്കുന്ന ആ ഉന്നതസ്ഥലം എവിടെ? സ്വർഗ്ഗത്തിലോ?''

''സ്വർഗ്ഗത്തിൽ— അതേ— തീർച്ചയായും.'' അവൾ നിറുത്തിനിറുത്തി പറഞ്ഞു. ''പക്ഷെ യേശുവിന്റെ ജീവിതതത്വങ്ങളനുസരിച്ചു ജീവിക്കുകയും, അവൻ തങ്ങൾക്കുവേണ്ടി മരിച്ചുവെന്നു വിശ്വസിക്കുകയും ചെയ്യുന്നവർ, അവർ എവിടെയായിരുന്നാലും—ഏതുരീതിയിലുള്ള ജീവിതമാണു നയിക്കുന്നതെങ്കിലും—സന്തുഷ്ടരും സമാധാനചരിതരു

മായിരിക്കും. അതിൽ അവർ അഭിമാനംകൊള്ളുന്നുണ്ടാവും."

"ബിഥീനിയാ! ഹാ! ശാന്തിയുടെ ശാദ്വലം" ലൂക്കോസ് മന്ദസ്വരത്തിൽ മുരണ്ടു.

"എന്താണതു്? അങ്ങു് എന്താണു പറഞ്ഞതു്?"

പ്രകൃതിരാമണീയകതയുടെ വിലാസരംഗവും ശാന്തിയുടെ കേദാരവുമായി ദൂരെനിന്നു ലൂക്കോസിനു് അനുഭവപ്പെട്ട ബിഥീനിയയെപ്പററി യുവാവു തെക്ലായോടു വിവരിച്ചുപറഞ്ഞു.

"ഹാ! എത്ര മനോജ്ഞമായിരിക്കുമതു്? അങ്ങു് എന്നാണു് അങ്ങോട്ടു പോകുന്നതു്?"

"എന്റെ ജോലി തീരുമ്പോൾ."

"ജോലി തീരുമ്പോൾ? അങ്ങൊരു ഡോക്ടരല്ലേ? ഒരു ഡോക്ടരുടെ ജോലി എന്നെങ്കിലും അവസാനിക്കുമോ? എക്കാലത്തും രോഗികളുണ്ടാവില്ലേ?"

"പത്രോസ് പറയുന്നതുപോലെ സിൽവാനസ്സും പറയുമായിരുന്നു—ദൈവത്തിനു് എന്നെക്കൊണ്ടു് എന്തോ പ്രത്യേകോദ്ദേശം നിർവഹിക്കാനുണ്ടെന്നു്."

"ബിഥീനിയയിലെ ജനങ്ങളോടു യേശുവിനെപ്പററി പ്രസംഗിക്കുകയാവരുതോ ആ ജോലി?"

ശരി, ശരി, അതു് ഒരു നല്ലകാര്യമാണല്ലോ—ഇതുവരെ അങ്ങനെയൊരു കാര്യം ഓക്കാതിരുന്നതുകഷ്ടമായിപ്പോയി. ബിഥീനിയാ! അവിടെപ്പോയി സുവിശേഷവേല ചെയ്യുക. എത്ര സുന്ദരമായോരു ചിന്ത. തെക്ലായെപ്പോലുള്ള ഒരു യുവതി കൂടെയുണ്ടായിരിക്കുകയും! ആ ചിന്ത യുവാവിന്റെ രക്തചംക്രമണം ദ്രുതഗതിയിലാക്കി. നാഡിമിടിപ്പു വർദ്ധിച്ചു. അവളെക്കൂടാതെകൊണ്ടുള്ള ഭാവനാചിത്രം അപൂർണ്ണമാണു്. ആദ്യമായി തെക്ലായെ കണ്ട സന്ദർഭത്തിൽ തനിക്കുണ്ടായ അസാധാരണമായ വികാരവായ്പിന്റെപൊരുൾ അപ്പോൾ അതായിരിക്കണം. തങ്ങളിരുവരും പരസ്പരം കാണാനിടയായതും ദൈവത്തിന്റെ ഉദ്ദേശത്തിന്റെ ഒരു ഭാഗമായിരിക്കുമോ?

ലൂക്കോസ് യുവതിയുടെ കരങ്ങളിൽ കൈകൾ കോർത്തു് അവളെ തന്നോടടുപ്പിച്ചു. അവൾ തടഞ്ഞില്ല. യുവാവിന്റെ മനസ്സിൽക്കൂടെ പാഞ്ഞുപോയ അതേ ചിന്തകൾ അവളിലും ഉണ്ടായിക്കൊണ്ടുമായിരിക്കണം. അവൾ ആ യുവാവിന്റെ ആഗ്രഹങ്ങളും അഭിനിവേശങ്ങളും ശരിക്കു് മനസ്സിലാക്കുകയാവാം.

യുവാവിന്റെ ചുണ്ടുകൾ അനങ്ങി. "തെക്ലാ! എന്റെ കൂടെ വരുന്നോ? ബിഥീനിയായിലേക്കുള്ള യാത്രയിൽ എന്നോടൊന്നിച്ചു പോരാൻ നിനക്കു സമ്മതമാണോ?"

അവളുടെ ശ്വാസവേഗം വർദ്ധിച്ചു. ആനന്ദത്തിന്റെ സ്ഫുരണം ആ നീലോല്പലനയനങ്ങളിൽ യുവാവു കണ്ടു. അവൾ യുവാവിനോടു പററിച്ചേർന്നു നിന്നു. ആനന്ദംകൊണ്ടു് അവൾ ഒരേസമയം ചിരിക്കാനും വിതുമ്മിക്കരയാനുമാരംഭിച്ചു. "ഞാൻ വരാം. തീർച്ചയായും ഞാൻ അങ്ങയോടൊന്നിച്ചു പോരാം."

അവർ ആലിംഗനബദ്ധരായി. അവൾ വിക്കി വിക്കി തുടർന്നു. "ആദ്യംഞാൻ അങ്ങയെ കണ്ട നിമിഷത്തിൽത്തന്നെ ഒരു ഉൾബോധ്യം എന്നിൽ ഉദിച്ചു. അങ്ങു് എന്നോടു് ആവശ്യപ്പെടുന്നപക്ഷം വേണ്ടിവന്നാൽ ലോകത്തിന്റെ അതിർത്തികളോളം അങ്ങയെ അനുഗമിക്കാൻ ഞാൻ തയാറാണെന്നുള്ള ഒരു ഉൾബോധ്യം."

വാതിൽ തുറന്ന ശബ്ദം ഇരുവരും കേട്ടില്ല. വിസ്മയവും അസുഖവും കലർന്ന ഒരു വ്യാക്ഷേപകശബ്ദം ശ്രവിച്ചു് ലൂക്കോസു് ഞെട്ടിത്തിരിഞ്ഞു നോക്കി. പകുതി തുറന്നുകിടന്ന വാതിൽ പതുക്കെ അടയുന്നതാണു് അവരുടെ കണ്ണിൽപ്പെട്ടതു്. ഉയരം കുറഞ്ഞു തടിച്ച ഒരു മനുഷ്യന്റെ പ്രതിഛായ ഒരു നിമിഷനേരം വാതിൽപ്പാളിയിൽ പ്രത്യക്ഷപ്പെട്ടു. ആ മനുഷ്യനാരാണെന്നുള്ളതിനെപ്പററിയോ, അയാൾ ആലിംഗനബദ്ധരായിനിന്ന തങ്ങളെകണ്ടു കാണുമെന്നുള്ളതിനെപ്പററിയോ കാമുകീകാമുകന്മാർക്കു സംശയമില്ല. തർസോസു സ്വദേശിയായ പൗലൂസു് ആയിരുന്നു വാതിൽക്കൽ പ്രത്യക്ഷപ്പെട്ട പുരുഷൻ.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്തുവിനെ കൂടാതെയുള്ള ജീവിതം

(എം. തൊമ്മൻ ബി. ഏ.)

അത്താഴസമയത്തു് അവൻ തന്റെ ദാസനെ അയച്ചു ആ ക്ഷണിച്ചവരോടു്: എല്ലാം ഒരുങ്ങിയിരിക്കുന്നു; വരുവിൻ എന്നു പറയിച്ചു. എല്ലാവരും ഒരുപോലെ ഒഴികഴിവു പറഞ്ഞുതുടങ്ങി. (ലൂക്കോസ് 14: 17,18)

എന്നെ കൂടാതെ നിങ്ങൾക്കു യാതൊന്നും ചെയ്‌വാൻ കഴിയുകയില്ല.

(യോഹന്നാൻ 15:5)

വിരുന്നിനു ക്ഷണിക്കപ്പെട്ടവരെ സംബന്ധിച്ചുള്ള ഉപമ പലപ്പോഴും നമ്മുടെ ചിന്തയ്ക്കു വിഷയീഭവിച്ചിട്ടുണ്ടായിരിക്കാം. നമ്മുടെ ശിഷ്യത്വത്തെ സ്പർശിക്കുന്ന ചില പ്രധാന കാര്യങ്ങൾ അതിൽ അടങ്ങിയിട്ടുള്ളതുകൊണ്ടു് അതിന്റെ ചില വശങ്ങളെപ്പററി വീണ്ടും ചിന്തിക്കുന്നതു പ്രയോജനകരമായിരുന്നേക്കാം. വിരുന്നിനു ക്ഷണിക്കപ്പെട്ടവർ ആദ്യം ക്ഷണം സ്വീകരിച്ചെന്നും അതിൽ സംബന്ധിക്കണമെന്നാഗ്രഹിച്ചിരുന്നെന്നും, സമയമായപ്പോൾ സൗകര്യമില്ലാതെ വന്നതിനാൽ ക്ഷണം നിഷേധിച്ചെന്നും വിചാരിക്കുന്നതിൽ തെററില്ല. വിരുന്നിനു പോകേണ്ടസമയത്തു് അതിനേക്കാൾ ആകർഷണീയവും അത്യാവശ്യവുമായ മററു ചില കാര്യങ്ങൾ അതിനെ തടസ്സപ്പെടുത്തി. ഏതിനാണു് മുൻഗണന നൽകേണ്ടതെന്നുള്ളതായിരുന്നു പ്രശ്നം. ഈ ഉപമയിൽ ക്ഷണിക്കുന്ന ആൾ ധനികനായ ഒരു മനുഷ്യനാണു്. കർത്താവു പറഞ്ഞിട്ടുള്ള മറെറാരുപമയിൽ ക്ഷണിക്കുന്നതു രാജാവും വിരുന്നു രാജകുമാരന്റെ കല്യാണസദ്യയുമാണു്. പലരുടേയും കാര്യത്തിൽ ഇങ്ങനെയുള്ള ക്ഷണം സ്വീകരിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്നതു് ക്ഷണിക്കുന്ന ആളിന്റെ നിലയനുസരിച്ചായിരിക്കും. ലോകത്തിലെ രീതിയനുസരിച്ചുനോക്കിയാൽ ഒരു രാജാവിന്റെ ക്ഷണം ആരും നിഷേധിക്കാനിടയില്ല. എത്ര സമയനഷ്ടവും ധനവ്യയവും മററു് അസൌകര്യങ്ങളും നേരിട്ടാലും ഒരു രാജാവിന്റെ ക്ഷണം സ്വീകരിക്കുന്നതു് ഒരു പദവി ആയിത്തന്നെ എല്ലാവരും കരുതും. രാജാവല്ലെങ്കിൽത്തന്നെയും വളരെ ഉയർന്ന നിലയിലിരിക്കുന്ന ഒരാളിന്റെ ക്ഷണവും സാധാരണക്കാർ അവഗണിക്കയില്ല. എന്നാൽ കർത്താവു പ

റിപ്പിച്ചു രണ്ടുപമകളിലും ക്ഷണിക്കപ്പെട്ടവരെല്ലാം തന്നെ ക്ഷണം നിരസിച്ചു. ഇവിടെ ദൈവരാജ്യത്തിലേക്കുള്ള ക്ഷണത്തെ സംബന്ധിച്ചാണു പറയുന്നതെന്നു വ്യക്തമാണു്. ദൈവത്തിന്റെ സഖിത്വത്തിലേക്കുള്ള ക്ഷണം പലക്കും ഇഹലോകത്തിന്റെ താല്പര്യങ്ങളെ അപേക്ഷിച്ചു അനാകർഷണീയമാണു്. "വരുവാൻ കഴിവില്ല" എന്നു പറയുന്നതിന്റെ അർത്ഥം യഥാർത്ഥത്തിൽ വരുവാനുള്ള പ്രാപ്തിയോ സൗകര്യമോ ഇല്ല എന്നല്ല, വരുവാൻ മനസ്സില്ല അല്ലെങ്കിൽ ഇഷ്ടമില്ല, എന്നാണു്. സൗകര്യമില്ലെങ്കിൽ തന്നെയും, ചെയ്യണമെന്നു നിർബന്ധമുള്ള കാര്യങ്ങൾക്കു നാം സൗകര്യമുണ്ടാക്കും. ഒരു കാര്യത്തിനു നാം കല്പിക്കുന്ന വിലയും പ്രാധാന്യവും അനുസരിച്ചായിരിക്കും അതു ചെയ്യുവാനുള്ള ആഗ്രഹവും ഇഷ്ടവും നമുക്കുണ്ടാകുക. ജീവിതത്തിന്റെ ഏതു തുറ എടുത്തുനോക്കിയാലും പലപ്പോഴും പലരും "എനിക്കു കഴിവില്ല" എന്നു പറയുന്നതിന്റെ അർത്ഥം എനിക്കിഷ്ടമില്ല എന്നായിരിക്കും.

ഉദാഹരണങ്ങൾ എത്രവേണമെങ്കിലും കണ്ടുപിടിക്കാം. രാവിലെ പ്രാർത്ഥിക്കുവാൻ എനിക്കു തീരെ സമയമില്ല എന്നു് ഒരാൾ പറയുന്നെന്നിരിക്കട്ടെ. രാത്രി പന്ത്രണ്ടു മണി വരെ ചീട്ടു കളിക്കുവാനോ സ്നേഹിതരുമായി സൈരസല്ലാപം ചെയ്യുവാനോ അയാൾക്കു സമയമുണ്ടു്. അതുനിമിത്തം രാവിലെ ഏഴു മണിക്കു് എഴുന്നേൽക്കാനേ അയാൾക്കു സൗകര്യമുള്ളു. ഞായറാഴ്ച അതിരാവിലെ പള്ളിയിൽ പോകുവാൻ ഒരു വിദ്യാർത്ഥിക്കു സാധിക്കുന്നില്ല. കാരണം ഏഴു മണി വരെ കിടന്നുറങ്ങുവാൻ സൗകര്യമുള്ള ഒരു ദിവസം അന്നു മാത്രമേയുള്ളു. ദുഃഖത്തിലോ രോഗത്തിലോ ആയിരിക്കുന്ന ഒരു സ്നേഹിതന്റെ സന്നിധിയിൽ ആഴ്ചയിൽ ഒരു മണിക്കൂറെങ്കിലും ചെലവഴിച്ചു് അയാളെ ആശ്വസിപ്പിക്കുവാൻ ഒരാൾക്കു ജോലിത്തിരക്കുമൂലം നിവൃത്തിയില്ല. എന്നാൽ ആഴ്ചയിൽ ഏഴു ദിവസവും സായാഹ്നസവാരിക്കു പോകുവാനോ ടെന്നീസു കളിക്കുവാനോ അയാളുടെ ജോലിത്തിരക്കു് ഒരു തടസ്സമല്ല. ജീവിതത്തിൽ നമുക്കു് അവശ്യം അവശ്യമായ കാര്യങ്ങൾക്കു മാത്രമേ സമയവും സൗകര്യവും ലഭിക്കയുള്ളു. അതിൽ ദൈവസംസർഗ്ഗവും മററു ദൈവീകകാര്യങ്ങളും ഉൾപ്പെട്ടില്ലെങ്കിൽ അവ പുറംതള്ളപ്പെടുകയല്ലാതെ നിവൃത്തിയില്ല.

എന്നാൽ ദൈവത്തെ അറിഞ്ഞു് അനുഭവപ്പെട്ടിട്ടുള്ളവർക്കു് ദൈവത്തെ കൂടാതെ ജീവിതം അസാദ്ധ്യമാണെന്നുള്ളതാണു് പരമാർത്ഥം. മനുഷ്യജീവിതത്തെ സംബന്ധിച്ചു് അപ്രമാദിത്വമുള്ള അഭിപ്രായം പറയുവാൻ ആർക്കെങ്കിലും അർഹതയും അവകാശവുമുണ്ടെങ്കിൽ അതു് യേശുക്രിസ്തുവിനാണു്. അദ്ദേഹം പറഞ്ഞിട്ടുണ്ടു്. "എന്നെ പിരിഞ്ഞു നിങ്ങൾക്കു യാതൊന്നും ചെയ്യുവാൻ കഴികയില്ല" എന്നു്. ഒരു ക്രിസ്ത്യാനിക്കു് ക്രിസ്തുവില്ലാത്ത ജീവിതം അസാദ്ധ്യമല്ലേ? ജീവിതത്തിലെ ചില പ്രത്യേക ആവശ്യങ്ങളെ ക്രിസ്തുവുമായി ഘടിപ്പിച്ചു് നമുക്കു ചിന്തിച്ചുനോക്കാം.

(1) പരീക്ഷകൾ വരുമ്പോൾ ക്രിസ്തുവിനെ കൂടാതെ അവയെ അഭിമുഖീകരിച്ചു തരണംചെയ്യുവാൻ ആർക്കു കഴിയും? പരിശുദ്ധനായിത്തീർന്ന അഗസ്റ്റീനോസിനു് തന്റെ ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ ക്രിസ്തുവിന്റെ സഖിത്വം സ്വീകരിക്കുക സാദ്ധ്യമല്ലായിരുന്നു. കാരണം വേശ്യമാരുടെ സഖിത്വവും അതിന്റെ സന്തോഷവും അയാൾക്കു് ഒഴിച്ചുകൂടാത്തതായി തോന്നി. എന്നാൽ പിന്നീടു് ക്രിസ്തുവിന്റെ സഖിത്വം മാത്രം അദ്ദേഹത്തിനു് ഒഴിച്ചുകൂടാത്തതായിത്തീർന്നു. ക്രിസ്തുവിന്റെ ഹിതത്തിനനുസരണമായ ഒരു ജീവിതം നമുക്കു വേണമെന്നുണ്ടെങ്കിൽ ക്രിസ്തുവിന്റെ സഖിത്വവും ശക്തിയും അനുപേക്ഷണീയമാണു്.

(2) ജീവിതത്തിന്റെ ഏകാന്തതയ്ക്കു ക്രിസ്തുവല്ലാതെ ശരിയായ പരിഹാരമുണ്ടോ? നമ്മിൽ പലക്കും ഏകാന്തത ഒരു പ്രശ്നമല്ലെന്നു തോന്നിയേക്കാം. സ്വകുടുംബാംഗങ്ങളും ബന്ധുമിത്രാദികളും സഹപ്രവർത്തകരും മററും ഉൾപ്പെട്ട ഒരു സാമൂഹ്യ ജീവിതം നയിക്കുന്നവക്കു് എവിടെയാണു് ഏകാന്തത? എന്നാൽ അല്പം ചിന്തിക്കുന്നവക്കു്, എല്ലാവരുടെയും ജീവിതത്തിൽ ഒളിഞ്ഞോ തെളിഞ്ഞോ കാണാവുന്ന ഏകാന്തതയുടെ ഒരംശമുണ്ടു്. മനസ്സിന്റെ അടിത്തട്ടിൽ മനുഷ്യൻ ഏകാന്തനാണു്. മററുള്ളവരോടു പറയാൻ വയ്യാത്തവയും പറഞ്ഞാൽതന്നെയും മുഴുവൻ പ്രകാശിപ്പിക്കുവാൻ കഴിയാത്തവയുമായ ചില രഹസ്യചിന്തകൾ ഓരോരുത്തക്കുമുണ്ടു്. എല്ലാം കാണുവാനും അറിയുവാനും കഴിയുന്ന ദൈവവുമായുള്ള സംസർഗ്ഗത്തിൽ മാത്രമേ മനുഷ്യന്റെ ഈ ഏകാന്തതയ്ക്കു പരിഹാരം കണ്ടെത്തുകയുള്ളു. അങ്ങനെയാണു് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്. ക്രിസ്തുവിനോടുചേർന്നു ജീവിച്ചിട്ടുള്ളവരുടെ സാക്ഷ്യം അവർ ഒരിക്കലും ഏകാന്തത അനുഭവിക്കേണ്ടതായി വന്നിട്ടില്ലെന്നാണു്. ആഫ്രിക്കയിലെ വനാന്തരങ്ങളിൽ വന്യമൃഗങ്ങളുടെയും മനുഷ്യഭോജികളായ കിരാതവർഗ്ഗക്കാരുടെയും ഇടയിൽ കഴിച്ചുകൂട്ടിയ ഡേവിഡ് ലിവിങ്സ്റ്റൺ "ഞാൻ എല്ലായ്പോഴും നിങ്ങളോടുകൂടെ ഉണ്ടു്" എന്നുള്ള യേശുവിന്റെ വാഗ്ദാനത്തിൽ വിശ്വസിച്ചുകൊണ്ടു് അനേക വർഷക്കാലം ജീവിച്ചു. ആ വാഗ്ദാനം അക്ഷരംപ്രതി ശരിയാണെന്നു് അദ്ദേഹം സാക്ഷിച്ചു. ആ അനുഭവം അനേകക്കുണ്ടായിട്ടുണ്ടു്. ഇപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നു.

(3) കഷ്ടതയും ദുഃഖവും അനുഭവിക്കേണ്ടിവരുമ്പോൾ ക്രിസ്തുവിനെ കൂടാതെ സമാധാനവും പ്രത്യാശയും നിലനിത്തുവാൻ ആക്കു കഴിയും? ക്രിസ്തുവിന്റെ സഖിത്വം ഉണ്ടെങ്കിൽ എന്തും സഹിക്കാം. ഇല്ലെങ്കിൽ ഈ ജീവിതം അസാദ്ധ്യമാണു്; അത്ര ദുഃഖഭൂയിഷ്ഠമാണു് ലോകജീവിതം. ക്രിസ്തുവിനോടുകൂടെയും ക്രിസ്തുവിനുവേണ്ടിയും സഹിക്കുന്ന കഷ്ടതയ്ക്കു് അർത്ഥവും ഉദ്ദേശവും ഉണ്ടു്. അതു നമ്മെ വിജയജീവിതത്തിലേക്കും ആത്മീയ വളർച്ചയിലേക്കും വഴി നടത്തും.

4. നിരാശയ്ക്കു പ്രതിവിധി ആയി ക്രിസ്തു അല്ലാതെ ആരുണ്ടു്? ജീവിതത്തിൽ അടിക്കടിയുള്ള തോൽവികളും തഴമ്പിച്ച പാപാവസ്ഥയും ആരെയാണു് നിരുത്സാഹപ്പെടുത്താത്തതു്? ഒരു പുതിയ ആരംഭം അസാദ്ധ്യമെന്നു കരുതി ആയുധംവെച്ചു കീഴടങ്ങുന്ന അനുഭവം സർവ്വസാധാരണമല്ലേ? എന്നാൽ ക്രിസ്തു തന്നിൽ വിശ്വസിക്കുന്നവക്കു് ജീവിതം പുതുക്കുവാനുള്ള കഴിവു നൽകുന്നു. പരാജയങ്ങൾ വിജയത്തിനു നാന്ദിയായിത്തീരുന്നു. പരിമിതമായ സ്വന്ത കഴിവുകളിൽ ആശ്രയിക്കാതെ വിനയപൂർവ്വം ദൈവത്തിന്റെ ശക്തിയിൽമാത്രം ആശ്രയിച്ചു് അന്നന്നു

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 2 കൊരിന്ത്യർ 3:12–18

അപ്പോസ്തലന്മാർ നിത്യമായ ഒരു തേജസ്സിൻെറ ശുശ്രൂഷകരായതുകൊണ്ടു് അവരുടെ മുഖം മൂടേണ്ട ആവശ്യമില്ല—അതായതു് രഹസ്യമായിട്ടോ ഒളിവിലോ പ്രവൎത്തിക്കേണ്ട ആവശ്യം അവൎക്കില്ല. മോശയുടെ മുഖത്തെ ദിവ്യതേജസ്സുകണ്ടു് ഇസ്രായേൽക്കാരുടെ കണ്ണു മഞ്ചിപ്പോകാതിരിക്കാൻ അവൻ മൂടുപടം ധരിച്ചു. എന്നാൽ മോശയുടെ മുഖത്തേ തേജസ്സു കുറഞ്ഞു് ഇല്ലാതായതും ആ മൂടുപടംനിമിത്തം ഇസ്രായേല്യർ കണ്ടില്ല. ഇപ്പോൾ മോശയുടെ ന്യായപ്രമാണം പള്ളിയിൽ വായിച്ചു കേൾക്കുന്ന യഹൂദനു് അതിന്മേൽ ഒരു മൂടുപടം ഇട്ടതുപോലെയുള്ള അനുഭവമാണു്. സത്യം കാണുവാൻ അവൎക്കു കഴിയുന്നില്ല. എന്നാൽ അവരുടെ ഹൃദയം കൎത്താവിങ്കലേക്കു തിരിഞ്ഞാൽ മൂടുപടം മാറിപ്പോകും. വിശ്വാസിക്കു പ്രചോദനം നൽകുന്നതു് അക്ഷരമല്ല ആത്മാവാണു്. അക്ഷരപ്രകാരം ന്യായപ്രമാണത്തോടുള്ള ബന്ധം സ്വയനീതിയിലേക്കും നിരാശയിലേക്കും വഴിനടത്തുന്നു. എന്നാൽ കൎത്താവിൻെറ ആത്മാവു് സ്വാതന്ത്ര്യത്തിലേക്കു നയിക്കുന്നു. കൎത്താവിൻെറ തേജസ്സു കാണുന്ന നാം ആ തേജസ്സിനു പങ്കാളികളായിത്തീരുന്നു. ആ തേജസ്സു നമ്മുടെ മുഖത്തു പ്രതിബിംബിക്കുമ്പോൾ മൂടുപടം നീങ്ങിയ മുഖംപോലെ നമ്മുടെ മുഖം ശോഭിക്കുന്നു. കൎത്താവുമായുള്ള കൂട്ടായ്മനിമിത്തമാണു് നമ്മുടെ ജീവിതം രൂപാന്തരപ്പെടേണ്ടതു്.

ചൊവ്വാ. 2 കൊരിന്ത്യർ 4:1–6

യേശുക്രിസ്തുവിൻെറ സുവിശേഷത്തിൽ യാതൊരു മായവും ചേൎക്കാതെ അതു മനുഷ്യൎക്കു വെളിപ്പെടുത്തിയതായി വി. പൗലൂസ് അവകാശപ്പെടുന്നു. എല്ലാവൎക്കും എല്ലാം ആയിത്തീരുവാൻ സന്നദ്ധനായിരുന്ന പൗലൂസിൻെറ സമീപനരീതി പല ആളുകളോടും പലവിധത്തിലുള്ളതായിരുന്നു. എന്നാൽ സുവിശേഷം കൂടുതൽ ആകർഷണീയവും സ്വീകാൎയ്യവും ആകത്തക്കവണ്ണം പൗലൂസ് അതിനെ ഒട്ടും ലഘൂകരിച്ചു പ്പെടുത്തിയില്ല. സുവിശേഷത്തെ ഉള്ളവണ്ണം പ്രസംഗിച്ചാൽ മനുഷ്യർ അതിനെ സ്വീകരിക്കുമെന്നു് പൗലൂസ് വിശ്വസിച്ചു. എന്നാൽ പലരും അതിനെ നിഷേധിച്ചു എന്നുള്ളതു് ഒരു പരമാൎത്ഥമായിരുന്നു. അതിൻെറ കാരണം ലോകതാല്പൎയ്യമാകുന്ന കോൽ അവരുടെ കണ്ണുകളിൽ ഇരുന്നതിനാൽ സുവിശേഷത്തിൻെറ വെളിച്ചം കാണുവാൻ കഴിയാത്തവണ്ണം അവരുടെ കണ്ണുകൾ കുരുടായിപ്പോയി എന്നുള്ളതാണു്. ഒരു കള്ളനു വെളിച്ചം ഇഷ്ടമില്ലെങ്കിൽ അതിൻെറ കാരണം കളവുനടത്തുവാൻ ഇരുട്ട് അവനാവശ്യമാണെന്നുള്ളതാണു്. സൃഷ്ടി ദൈവത്തിൻെറ വചനത്താൽ സാദ്ധ്യമായി. മനുഷ്യൻെറ മാനസാന്തരവും ഒരു സൃഷ്ടിയാണു്. അവിടെ ദൈവത്തിൻെറ വചനം മാത്രമല്ല പ്രത്യക്ഷപ്പെടുന്നതു്; ദൈവംതന്നെ തൻെറ തേജസ്സിൽ പ്രത്യക്ഷപ്പെടുന്നു. ആ തേജസ്സിനു പ്രവേശനം നൽകാതെ നമ്മുടെ ഹൃദയത്തെ നാം അടച്ചുകളയരുതു്.

ബുധൻ. 2 കൊരിന്ത്യർ 4:7–18

ഒരു വലിയ നിക്ഷേപം മൺപാത്രത്തിൽ അടക്കിവച്ചിരിക്കുന്നതുപോലെ ദൈവത്തിൻെറ സുവിശേഷമാകുന്ന നിക്ഷേപം മൺമയരും ബലഹീനരുമായ മനുഷ്യരെയാണു് ഏല്പിച്ചിരിക്കുന്നതു്. നമുക്കു വല്ലരെ കടപ്പാടുള്ള ഒരു സ്നേഹിതൻ നമ്മെ ഒരു ചുമതല ഭരമേല്പിച്ചാൽ നാം എത്ര കഷ്ടപ്പെട്ടും അതു നിറവേററാൻ ശ്രമിക്കും; സാധിക്കയും ചെയ്യും. അപ്രകാരംതന്നെ ആപത്തിനേയും കഷ്ടതയേയും തരണംചെയ്തു ക്രിസ്തുവിനുവേണ്ടി ശക്തിയായി പ്രവൎത്തിക്കുവാൻ തനിയ്ക്കു സാധിച്ചതായി പൗലൂസ് പറയുന്നു. പൗലൂസിൻെറ സംതൃപ്തിക്കും സന്തോഷത്തിനും കാരണം അവൻെറ അനുഭവങ്ങളെല്ലാം ക്രിസ്തുവും അവനോടുകൂടി പങ്കുകൊള്ളുന്നു എന്നുള്ളതാണു്. അനുദിനം മരിക്കുന്ന ഒരനുഭവം പൗലൂസിനുണ്ടായിരുന്നു. ആ മരണം ലോകത്തിനും ജഡത്തിനും പൈശാചികശക്തികൾക്കുമുള്ള മരണമായിരുന്നു. എന്നാൽ ആ മരണത്തിൽ വിജയകരമായ ഒരു ഉയൎത്തെഴുന്നേല്പിൻെറ അനുഭവവും അടങ്ങിയിരുന്നു. ക്രിസ്തുവിൻെറ അജയ്യമായ ശക്തിക്കു പൗലൂസ് സാക്ഷ്യംവഹിക്കയാണു് ചെയ്യുന്നതു്. ക്രിസ്തുവിനുവേണ്ടി ജീവിത്തെ ആഹാരം ദൈവത്തിൽനിന്നു സ്വീകരിച്ചുകൊണ്ടു് ജീവിതം മുമ്പോട്ടു കൊണ്ടുപോകുന്ന എത്രയെത്ര ക്രിസ്തീയവിശ്വാസികളുണ്ടു്! ഇതു് അത്ഭുതങ്ങളിൽവെച്ചു അത്ഭുതമാണു്.

ഒഴികഴിവു പറഞ്ഞു ക്രിസ്തുവിൻെറ ക്ഷണം നിരസിക്കുന്നവർ ഒരു വശത്തു്. ക്രിസ്തുവിനെ കൂടാതെ ജീവിക്കുവാൻ കഴിയാത്തവർ മറെറാരുവശത്തു്. നാം എവിടെ നിൽക്കുന്നുഎന്നു ചിന്തിക്കുക.

വിക്കുകയും പ്രവത്തിക്കുകയും ചെയ്യുന്ന ഏവക്കും ഈ മരണത്തിൻെറയും ഉയത്തെഴുന്നേൽപ്പിൻെറയും അനുഭവം എപ്പോഴും ആവശ്യമാണു്. എന്തെല്ലാം കഷ്ടത അനുഭവിക്കേണ്ടിവന്നാലും നിരാശക്കു സ്ഥാനമില്ല; നിത്യമായതു നമ്മിലും നാം മുഖാന്തിരവും വളത്തിയാൽ മതി.

വ്യാഴം. 2 കൊരിന്ത്യർ 5: 1–10

മനുഷ്യൻെറ ബലഹീനതയെക്കുറിച്ചുള്ള ചിന്ത മരുന്നത്തേക്കുറിച്ചു പൗലൂസിനെ അനുസ്മരിപ്പിക്കുന്നു. മനുഷ്യജീവിതത്തെ മരുഭൂമിയിൽകൂടെ സഞ്ചരിക്കുന്ന ഒരു യാത്രക്കാരൻ രാത്രിതാമസിക്കുവാൻ അടിക്കുന്ന ഒരു കൂടാരത്തോടു പൗലൂസ് ഉപമിക്കുന്നു. കൂടാരം എടുത്തു മാററുന്നു. എന്നാൽ യാത്രക്കാരൻ സ്ഥിരമായ ഒരു വാസസ്ഥലത്തു ചെന്നുചേരുന്നു. ഈ ലോകത്തിൽ ജീവിക്കുമ്പോൾ ഒരത്ഥത്തിൽ നാം കത്താവിൽനിന്നു് അകന്നിരിക്കുന്നു. കാഴ്ചയാലല്ല, വിശ്വാസത്താലത്രെ നാം നടക്കുന്നതു്. എന്നാൽ ഈ ലോകത്തിലെ നമ്മുടെ പ്രവൃത്തി അനുസരിച്ചായിരിക്കും വരുവാനുള്ള ലോകത്തിലെ നമ്മുടെ അനുഭവം. ക്രിസ്തുവാകുന്ന ന്യായാധിപൻെറ മുമ്പാകെ കണക്കു ബോധിപ്പിക്കേണ്ടവരാണു് നാം എന്നുള്ള ഗൗരവബോധം എപ്പോഴും നമുക്കുണ്ടായിരിക്കണം. ക്രിസ്ത്യാനി മരണത്തെ ഭയപ്പെടുന്നില്ല. മരണം കത്താവിയോടുകൂടെയുള്ള സൗഭാഗ്യജീവിതത്തിലേയ്ക്കുള്ള ഒരു കാൽവെയ്പുമാത്രമാണു്. ഇഹത്തിലായാലും പരത്തിലായാലും കത്താവിനെ പ്രസാദിപ്പിക്കുക എന്നുള്ളതായിരിക്കണം ക്രിസ്ത്യാനിയുടെ ജീവിതത്തിൻെറ പരമലക്ഷ്യം.

വെള്ളി. 2 കൊരിന്ത്യർ 5:12–21

പൗലൂസിൻെറ ചില ശത്രുക്കൾ അദ്ദേഹം ശരിയായ അപ്പോസ്തോലനല്ലെന്നുംമററും അപവാദം പറഞ്ഞു പരത്തി. അതിനെ തടയുവാനായി തന്നേപ്പററിത്തന്നെ ചില കാര്യങ്ങൾ പറയുവാൻ പൗലൂസ് നിർബന്ധിതനായി. അതു് ആത്മപ്രശംസയായിട്ടല്ലായിരുന്നു. പൗലൂസിൻെറ വിശ്രമമില്ലാത്ത സുവിശേഷപ്രവത്തനത്തിൻെറ രഹസ്യം "കത്താവിൻെറ സ്നേഹം നിർബന്ധിക്കുന്നു" എന്നുള്ളതായിരുന്നു. ക്രിസ്തു തങ്ങൾക്കായി മരിച്ചതിനാൽ ആക്കും തങ്ങൾക്കായി ജീവിക്കുവാനുള്ള അവകാശമില്ലെന്നും ക്രിസ്തുവാ(യി) നായിമാത്രം ജീവിക്കേണ്ടതാണെന്നും പൗലൂസ് ഉൽബോധിപ്പിക്കുന്നു. ഇന്നത്തെ പ്രധാനചിന്താവിഷയം "ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു" എന്നുള്ളതാണു്. ക്രിസ്തുവിൻെറ മരണത്തിനും പുനരുത്ഥാനത്തിനും ശേഷം പാപത്തിൽ മരണപ്രായമായിരുന്ന പഴയ ലോകം മാറി, പുതിയ ശക്തിയും പ്രത്യാശയും ഉള്ള ഒരു പുതിയ ലോകം രൂപം പ്രാപിച്ചു. ഈ പുതിയ ലോകത്തിലേയ്ക്കു പ്രവേശിക്കുന്നവർ ദൈവവുമായി നിരന്നു്, നിരപ്പിൻെറ ശുശ്രൂഷ നിർവ്വഹിക്കുവാൻ ചുമതലപ്പെട്ടവരായിത്തീരുന്നു. നാം ദൈവത്തോടു നിരക്കുക; മററുള്ളവരെ ആ നിരപ്പിൻെറ അനുഭവത്തിലേയ്ക്കു ക്ഷണിക്കുക; ഇതാണു് ക്രിസ്ത്യാനികളായ ഏവരുടേയും കത്തവ്യം.

ശനി. 2 കൊരിന്ത്യർ 6: 1–10

ഒരു അപ്പോസ്തോലൻെറ ജീവിതം എങ്ങനെയുള്ളതാണെന്നു വി. പൗലൂസ് കൊരിന്ത്യക്കു വിശദീകരിച്ചു കൊടുക്കുന്നു. ദൈവത്തിൻെറ ശുശ്രൂഷകന്മാർ എത്ര തന്നെ സ്നേഹവും ക്ഷമയും ഉള്ളവരായാലും അവക്കു ലഭിക്കുന്ന പ്രതിഫലം കഷ്ടാനുഭവവും അപകീത്തിയുമായിരിക്കും. ആരും അറിയാത്തവരും നിസ്സാരന്മാരും ദരിദ്രരുമായി അവർ ലോകത്തിൽ കഴിച്ചു കൂട്ടേണ്ടിവന്നേക്കാം. എന്നാലും അവരുടെ ജീവിതമാണു് യഥാത്ഥത്തിൽ സമ്പുഷ്ടമായിട്ടുള്ളതു്. മനുഷ്യക്കു കൈവരുത്താവുന്നതിലേക്കും ഏററവും വലിയ സമ്പാദ്യം ദൈവത്തിൻെറ സേവനത്തിനായി പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ജീവിതമാണു്. ആ ജീവിതം ദൈവവുമായുള്ള നിരന്തര സംസർഗ്ഗത്തിൽ നയിക്കപ്പെടുന്ന ഒന്നായിരിക്കയുംവേണം. ക്രിസ്തുവിൽ ദൈവം പ്രദർശിപ്പിച്ച അവർണ്ണനീയമായ സ്നേഹത്തിനു നാം നൽകുന്ന പ്രത്യുത്തരം മാത്രമാണു് ആ പ്രതിഷ്ഠാ ജീവിതം. അതു് ഒരിക്കലും നിഷ്പ്രയോജനമായി ഭവിക്കയില്ല.

## സ്ലീബാദാസസമൂഹം സെക്രട്ടറിയുടെ കത്തു്.

സ്റ്റീൽ സയൻടിസ്റ്റ് കപ്പൽ
27–9–57.

സെപ്തംബർ 21–ാംനു-മൂന്നരമണിക്കു് കൊച്ചിയിൽനിന്നു കപ്പൽകയറി. ഒന്നാംക്ലാസ് ആകയാൽ സർവ്വസൗ(ക)ങ്ങളുമുണ്ടു്. സിംഗപ്പൂരിൽനിന്നു ന്യൂയോർക്കിലേയ്ക്കു പോകുന്ന കപ്പലാണു്. എന്നെ കൂടാതെ മൂന്നു സായ്പന്മാരും മൂന്നു മദാമ്മമാരും മാത്രമേ യാത്രക്കാരായി ഉള്ളു. എൻെറ മുറിക്കകത്തു ഞാൻ മാത്രമേയുള്ളു. കപ്പൽജോലിക്കാർ 45 പേർ വരും. എല്ലാവരും അമേരിക്കരാണു്. അവരുമായി സംസാരിക്കുന്നു. ആദ്യം വളരെ പ്രയാസമുണ്ടായിരുന്നു മനസ്സിലാക്കുവാൻ. എന്നാൽ ഇപ്പോൾ അതു കുറഞ്ഞുവരുന്നു. നല്ല ഭക്ഷണം കിട്ടുന്നതിനു പുറമെ ആവശ്യമുള്ളപ്പോഴൊക്കയും ഭക്ഷണമുറിയിൽചെന്നു കൂട്ടതലായി ഇഷ്ടമുള്ളതു എടുത്തു കഴിക്കാം. യാത്രക്കാർ വളരെ നല്ലവരാണു്. ഫ്രാങ്ക് ജോൺസ് എന്ന കപ്പിത്താൻ എൻെറ ക്ഷേമം ഇടയ്ക്കു അന്വേഷിക്കുന്നുണ്ടു്; എന്തുകൊണ്ടെന്നാൽ അവക്കെല്ലാം ഞാൻ മാത്രം ഒരു ഇന്ത്യാക്കാരൻ, യാത്ര പരിചയമില്ലാത്തവൻ എന്നറിയാം. പിറേറദിവസം രാവിലെ മംഗലാപുരത്തു് എത്തി കളുവണ്ടിയും മററും കയററി. ചെങ്കടലിൽ പ്രവേശിക്കുന്നതിനുമുമ്പു ജിബൂട്ടിയിൽ ഉടനെ എത്തും. ഒരു മദാമ്മവല്യമ്മ ആവശ്യപ്പെട്ടതനുസരിച്ചു് ഇന്ത്യയിലെ വിവിധ ജാതിക്കാരെ എങ്ങനെ തിരിച്ചറിവാൻ സാധിക്കുമെന്നും ഇന്ത്യർ ഓത്തഡോക്സ് ക്രിസ്ത്യാനികൾ എങ്ങനെ ഇന്ത്യയിൽ ഉണ്ടായി എന്നും മററും ഞാൻ ചെറുതായി എഴുതിക്കൊടുക്കുകയുണ്ടായി. അവക്കു അതു വളരെ സന്തോഷമായി. ഒക്ടോബർ 18 നു ന്യൂയോക്കിലെത്തും.

ഫാദർ ടി. വി. പീലിപ്പോസ്

---

## സമുദായക്കേസ്

സുപ്രീം കോടതിയിലേക്കാവശ്യമായ റെക്കോഡുകൾ നിർണ്ണയിച്ചുകൊണ്ടു ഹൈക്കോടതി ഉത്തരവിട്ടിട്ടുള്ളതനുസരിച്ചു് റെക്കോഡുകളുടെ പരിഭാഷയും അച്ചടിയും നടന്നുകൊണ്ടിരിക്കുകയാണു്. മററു പ്രതിബന്ധങ്ങൾ ഉണ്ടാകാത്തപക്ഷം കേസ് 1958 ജനുവരിയിലൊ ഫെബ്രുവരിയിലൊ വാദം കേൾക്കുന്നതാണെന്നറിയുന്നു.

---

പ്രവചനവും പ്രവചനഗ്രന്ഥങ്ങളും 7.

# യശയ്യാവും പ്രവചനങ്ങളും

(ഫാദർ എം. വി. ജോർജ്ജ് എം. ഏ. എസ്. ടി. എം.)

(13: 1—22; 14: 1–23; 15: 1–16: 14; 21: 1—10; 23; 1—14) 24–27, 34, 35 എന്നീ അദ്ധ്യായങ്ങൾ ആരുടെ പ്രവചനങ്ങൾ ആണെന്നു തീർത്തു പറയുവാൻ സാദ്ധ്യമല്ല- ആരു എഴുതിയാലും പരിശുദ്ധ റൂഹായുടെ നിശ്വാസിയത ഈ പ്രവചന പുസ്തകത്തിൽ ആദ്യന്തം ഉണ്ടെന്നുള്ളതിലാണു വേദവ്യാഖ്യാതാക്കൾ ആശ്രയിക്കേണ്ടതു്.

(c) **പ്രവചനകാലം:—** ബി. സി.742–നും 701–നും ഇടയ്ക്കാണു യശയ്യാവിൻെറ പ്രവചനങ്ങൾ നടന്നിട്ടുള്ളതെന്നു ന്യായമായികണക്കാക്കാം. ഈ കാലഘട്ടത്തെതന്നെ നാലായി തിരിക്കാം.

**(1) ആരംഭ പ്രവചനങ്ങൾ**

(742—734) യഹൂദരാജാവായ യോഥാമിൻെറ കാലത്തു് അസ്സീറിയൻ രാജാവായ റെറിഗ്ലത്തുപിലേസർ മൂന്നാമൻ യഹൂദയെ ആക്രമിച്ചു. 2 രാജാ. 15: 19–ൽ പൂൽരാജാവു് എന്നു പറഞ്ഞിരിക്കുന്നതു് ഇദ്ദേഹമാണെന്നു വരാം. യശയ്യാവ് 1 മുതൽ 5 വരെ അദ്ധ്യായങ്ങളിൽ യഹൂദയേയും യറുശലേമിനേയുംകുറിച്ചു പറഞ്ഞിരിക്കുന്നപ്രവചനങ്ങൾ ഈ കാലഘട്ടത്തിൽ യശയ്യാവ് പ്രവചിച്ചതാണു്.

**(2) വിശ്രമവും ലിഖിതവും:—**

(734—715)

പ്രവർത്തനനിരതമായിരുന്ന ഒന്നാം കാലഘട്ടത്തിനുശേഷം ഇരുപതു വർഷത്തോളം പ്രവാചകൻ ജോലിയിൽനിന്നു് വിരമിച്ചിട്ടു് തൻെറ പ്രവചനങ്ങൾ എഴുതുവാനും അടുത്ത വേലയ്ക്കുവേണ്ടി ഒരുങ്ങുവാനും സമയം ചിലവഴിച്ചു. ആഹാസു് രാജാവിൻെറ കാലത്തു് മിക്കവാറും ഈവിധം ഒരുക്കത്തിൽ തന്നെ അദ്ദേഹം കഴിച്ചുകൂട്ടി. (8:16—18)

3. മദ്ധ്യകാലഘട്ടം. (715—705.)

ആഹാസിൻെറ മരണത്തോടുകൂടി യശയ്യാവു് വീണ്ടും തൻെറ പ്രവർത്തനം ആരംഭിച്ചു. 14:21—28 വരെനോക്കുക. യശയ്യാവ് 9:2-7 വരെയും 11:7–9 വരെയും 7-15-ൽ യെഹസ്ക്കിയാരാജാവിൻെറ കിരീടധാരണത്തോടനുബന്ധിച്ചു് നടന്നിട്ടുള്ള മതപരമായ ചടങ്ങുകളിൽ ഉപയോഗിക്കുവാനായിട്ടു് യെശയ്യാവു് എഴുതിയതാണെന്നു് ചില അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. 20:1—6 വരെയും 22:1—14 വരെയും B.C. 711–ൽ അസീറിയൻ രാജാവായ സാർഗ്ഗോൻെറ സൈന്യം അശ്ദോദു് ആക്രമിച്ചപ്പോൾ പ്രവചിച്ചതാണു്. ഈ കാലഘട്ടത്തിൽതന്നെ 18:1—7 വരെയും 22:15—25 വരെയും 19:1–15 വരെയും ഉള്ള പ്രഭാഷണങ്ങൾ യെശയ്യാവു് പറഞ്ഞതായി വിശ്വസിക്കാം. കൂടാതെ രാഷ്ട്രീയനേതാക്കന്മാരുടെ ദുഷ്ടതന്ത്രങ്ങളെ ശാസിച്ചുകൊണ്ടുള്ള 28:14—15–ം 29:15–16–ം 30:1—5 വരെയും 31:1-3 വരെയും ഉള്ള ഭാഗങ്ങൾ ഈ കാലഘട്ടത്തിൽ ഉള്ളതാണു്.

4. അന്ത്യ കാലഘട്ടം. (705–701.)

അസീറിയൻ രാജാവായ സാർഗ്ഗോൻ രണ്ടാമൻെറ (722–705) മരണശേഷം അസീറിയായിൽ ആഭ്യന്തരവിപ്ളവം ഉണ്ടായി. യെശയ്യാവു് 39 നോക്കുക. മിസ്രയിമിൻെറ സഹായം നേടുവാനായിട്ടുള്ള യഹൂദയുടെ ശ്രമത്തെ യെശയ്യാവു് ശക്തിയുക്തം എതിർത്തു. (28;7—22; 29:15–16; 30:1–7; 31:1-7.) അശ്ശൂറിൻെറ പരാജയം ദൈവസഹായത്താൽ ലഭിക്കുമെന്നു് ഈകാലത്തു് യെശയ്യാപ്രവാചകൻ പ്രവചിച്ചു (14; 24–27, 29;7–8–ം 30:30–31;31:4–5)

D. **ഉള്ളടക്കസംഗ്രഹം.**

1—12. യഹൂദയെയും യറുശലേമിനെയും കുറിച്ചുള്ള പ്രഭാഷണങ്ങൾ.

13—23. യിസ്രയേലിനും യഹൂദയ്ക്കും എതിരായ രാജ്യങ്ങളെക്കുറിച്ചുള്ള പ്രവചനങ്ങൾ.

24—27. ലോകന്യായവിധിയെക്കുറിച്ചോരു വെളിപ്പാടു്.

28—32. മിസ്രയീമിനോടും അസ്സീറിയയോടും യഹൂദയ്ക്കുള്ള ബന്ധത്തെക്കുറിച്ചുള്ള പ്രവചനങ്ങൾ.

33. യരുശലേമിൻെറ വീണ്ടെടുപ്പു്.

34—35. ഏദോമിൻെറയും യിസ്രയേലിൻെറയും ഭാവി തമ്മിലുള്ള വ്യത്യാസം.

36–39. യെഹസ്കീയാരാജാവിൻെറ കാലത്തെ യശയ്യാവിൻെറ പ്രവർത്തനം.

40—55. യശയ്യാവിൻെറ പുസ്തകത്തിൻെറ രണ്ടാംഭാഗം.

56—66. Do. മൂന്നാംഭാഗം.

ആമോസു് യഹോവയുടെ നീതിയേയും, ഹോശയ്യാ സ്നേഹത്തെയും, യിരമ്യാവു് കരുണയേയും യശയ്യാവു വിശുദ്ധിയേയും കാണിക്കുന്നു.

യിസ്രായേലിൻെറ പാപമായ അനുസരണക്കേടു് ദൈവത്തിനു് എത്രയോ സങ്കടകരമാണെന്നും ശിക്ഷാർഹമാണെന്നും ഒന്നാം അദ്ധ്യായത്തിൽതന്നെ ഹൃദ്യമായ രീതിയിൽ ഖിവരിച്ചിരിക്കുന്നു. രണ്ടാം അദ്ധ്യായത്തിൽ സീയോൻെറ മഹിമയും യഹോവയുടെ ദിനവുമാണു് പ്രതിപാദ്യവിഷയം. യറുശലേമിലെ സുഖകാംക്ഷിനികളായ സ്ത്രീകളെക്കുറിച്ചു് 3:16—4:1 നോക്കുക. അഞ്ചാം അദ്ധ്യായത്തിലെ മുന്തിരിത്തോട്ടത്തിൻെറ ഉപമ നമ്മുടെ കർത്താവിൻെറ അതേ വിഷയത്തേക്കുറിച്ചുള്ള ഉപമകളോടു സാമ്യമുള്ളതത്രെ. അടുത്ത അദ്ധ്യായത്തിൽ യശയ്യാവിനെ ദൈവം വിളിച്ചതെങ്ങനെയാണെന്നു് അതിമനോഹരമായി ചിത്രീകരിച്ചിട്ടുണ്ടു്. നിരാശയിലിരുന്ന ആഹാസു് രാജാവിനോടു് സിറിയൻ എഫ്രയിം കൂട്ടുകെട്ടിൽ പരിഭ്രമിക്കേണ്ടാ എന്നു പറയുന്ന ഇമ്മാനുവേൽ പ്രവചനം 7–ാം അദ്ധ്യായത്തിൽ കാണാം. പ്രവാചകൻെറ ഭാര്യയേയും രണ്ടു മക്കളെയുംകുറിച്ചുള്ള ആത്മകഥ 8–ാമദ്ധ്യായത്തിലുണ്ടു്. 9–ം 11–ം അദ്ധ്യായങ്ങളിൽ മശിഹായെ ഉത്തമരാജാവും സമാധാനപ്രഭുവുമായി രണ്ടാം അദ്ധ്യായത്തിലെപ്പോലെ കാണിച്ചിരിക്കുന്നു. പത്താമദ്ധ്യായമാകട്ടെ അസ്സീറിയയുടെ ആത്മപ്രശംസയ്ക്കുള്ള ശിക്ഷ കാണിക്കുന്നു. 12–ാമദ്ധ്യായം ഒരു സ്തോത്രഗീതമാണു്.

13, 14 എന്നീ അദ്ധ്യായങ്ങളിൽ ബാബിലോണിൻെറയും അസ്സീറിയായുടെയും നാശം ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ടു്.

15, 16 മോവാബിൻെറ നാശത്തെക്കുറിച്ചുള്ള പ്രഭാഷണം.

17. ദമസ്കോസു്, യിസ്രയേൽ, അസ്സീറിയ ഇവയെക്കുറിച്ചു്.

18. എത്യോപ്യയുടെ ആഗ്രഹം സാദ്ധ്യമല്ല.
19. 20. മിസ്രയീമിനെക്കുറിച്ചൊരു പ്രഭാഷണം.
21. ഏദോമിനെക്കുറിച്ചുള്ള പ്രവചനം.
22. യറുശലേമിന്റെ അക്ഷന്തവ്യ പാപം.
23. സോരിനെക്കുറിച്ചുള്ള പ്രവചനം.
24–27. ലോകത്തിന്റെ ന്യായവിധിയും യിസ്രയേലിന്റെ വിടുതലും. ഒരു ദർശനം.
28. ശമര്യയുടെ നാശം. യറുശലേമിന്റെ ഭിതി.
29. അറിയേലിന്റെ (യരുശലേം) നാശം.
30, 31. മിസ്രയിമിനെ ആശ്രയിക്കരുത്.
32. മശിഹായുടെ കാലത്തിന്റെ അനുഗ്രഹം.
33. സീയോന്റെ അസാദ്ധ്യത, യഹോവയുടെ സാദ്ധ്യത.
34, 35. ഏദോമിന്റെ വീഴ്ചയും ദൈവജനത്തിന്റെ അളവററ അനുഗ്രഹവും.
36. നന്ദിയുടെ ഒരു സങ്കീർത്തനം.
37, 38, 39 )2 രാജാ 18, 13—20:19.)
40. അടിമയുടെ അവസാനം. 'ആശ്വസിപ്പിൻ'.
41–43. സകല ശത്രുക്കളിൽനിന്നും കാക്കുന്ന യഹോവ.
44–45. വിടുവിക്കുന്ന യഹോവ. വിഗ്രഹം ഏതുമില്ല. കോരേശിനെ യഹോവ തെരഞ്ഞെടുത്തിരിക്കുന്നു.
46, 47. ബാബിലോണിന്റെ വീഴ്ച, യഹോവയുടെ വേഴ്ച.
48, 49. മടങ്ങിവരുന്ന അടിമകളുടെ പാട്ട്, യറുശലേം പണിയപ്പെട്ടും.
50, 53. യഹോവയുടെ ദാസൻ കൃതാർത്ഥനാകും.
54. സീയോൻ യഹോവയുടെ മാറാത്ത മണവാട്ടി.
55. യഹോവയെ അന്വേഷിപ്പിൻ, വിടുതൽ നിശ്ചയം.
56, 57. യഹോവാ ചില വാഗ്ദത്തങ്ങൾ നൽകുന്നു.
58. ശരിയും തെററുമായ നോമ്പും ഉപവാസവും.
59. പാപം വിടുക, യഹോവാ ഇടപെടും.
60. പുതിയ യറുശലേമിന്റെ മഹത്വം.
6', 62. കൃപയുടെ വർഷം ആഗമിക്കാറായി.
63. യഹോവയുടെ വിജയം, ദയ.
64. യഹോവേ, ഇടപെടേണമേ.
65, 66. പ്രതിഫലവും പ്രതികാരവും.

—o—

# THE EXALTING RESPONSIBILITY OF PREACHING

*(NORMAN GOODALL.)*

III

But, of course, it is not always like that. The given Word has to be received, understood, translated, interpreted, articulated; and it is in all these processes that the endless discipline and travail of the preacher makes its remorseless demands. There is an oft-quoted dictum of Elgar which I cherish for its two-fold significance. It illustrates this persistent paradox of wondrous gift and costly reception, a paradox that seems to run through the whole mystery of the relation between the human and the divine. "A comroser does not make music", said Elgar. "It is all around him and he takes as much as he needs" That is all- "He takes it." But does the compos°r "take" by doing nothing except relax and stretch out an open hand? No: true, if he is as wise and humble as Elgar he never forgets that he is a recipient; he does not imagine himself to be the creator. But what manner of man is the recipient of the ineffable grace of a musical line that will live when he has gone? Here is a typical picture of Elgar at work: an intimate friend of the family—"Dorabella" of the *Enigma Variations* went to stay with the Elgars at Hereford. She was met by Mrs. Elgar "who looked very grave and I wondered what bad news she was going to tell me". It turned out that Elgar was in what Dorabella called a "composing fit" (poor wives!). He was at work on the oratorio *The Kingdom*. The guest had arrived for tea and Elgar was eager for her visit. but tea-time came and went and no Elgar emerged from the study. A flask of tea was put on the table outside the study door. but, wrote Dorabeila, "no door was opened and no tea was taken in". He appeared at dinner, but during dinner "he never spoke. When he was not looking at his plate he looked straight in front of him......He was very pale and looked tired and drawn." (Do you know the symptoms, brethren, and wives, to whom I tender vicariously the shamed apology of us all?) But there was more to come. Half way through dinner Elgar left the table; the study door was banged and locked. "He always locks himself in now; he feels safer," said this wife who was qualifying for sainthood much more quickly than her husband. The guest settled down for a homely evening. Ten-thirty; eleven-thirty; twelve-thirty. I think the women ought to have gone to bed but they didn't. Twelve-thirty; one-thirty; two-thirty; three o' clock. The words Elgar had set to music during all this time were: *The sun goeth down; Thou makest darkness and it is night.* And when Dorabella saw him next she said he looked like a man who had just come through his ordeal. He was just "taking"—taking the given music that the composer does not make but receives.

There are so many of these times when, for the speaker, the Word brings not peace but a sword; not the relief of sef-expression but the exhaustion of a self that has been battered by the Word. "Until the time that His Word came, the Word of the Lord tried him"—as the Psalmist said of that insufferable young man Joseph who had so much to learn before His gifts could fulfil the purpose of the Word.

(3) So this belief in the nature of preaching, the Word on which our words depend, not only points to the secret of true preaching and the place of reference for all our self-conscious anxiety about our task; it sharpens the nature of our discipline and shows the meaning of some of those dark days and dry patches and unproductive hours. If preaching is a use of words—as Ben Jonson said of poetry —"uttered above mortal mouth", there is no exemption from this discipline of the Word.

Reg: M. No. 5268 Licence No. 498.

# ചർച്ച്‌വീക്കിലി

Yet through it all, whether in he hours of testing or the moments of receiving—it is by returning again and gaain to this belief, to the place where all winged words are fashioned, that the servant of the Word finds his constant renewal—the renewal of the Word. Do you know this twofold experience? First, sometimes on a Sunday evening, the sermon over and the preacher spent, you feel as though you have now said all that you can ever say about the Gospel. "That is what I mean. That's what I believe. That's what I wanted to say. There's really nothing more that I can ever add." And then, when you've got over that, you begin to work again on another text, especially one related to the great centralities of the faith; and you have the feeling that hitherto you have never properly begun to expound the Word: so you go to work, with your own sense of wonder renewed and as one who has everything to discover from the beginning. Our words have not exhausted the Word —whatever may have happened to some ofour hearers in the process.

I hope this experience *is* known to you. However long you have been engaged in this ministry of preaching —lay or ordained—I hope it has never ceased to be for you a contact with the means of grace by which your own sense of wonder at the nature of grace is renewed again and again. Alas, there is professionalism in the pulpit; it is not confined to the whole-time ministry, though the temptation is greater there: and with professionalism there goes, sooner or later, the awful blight of dullness, sameness, lack of anything new in idea or expression; words have lost contact with the Word by thousands of miles. Do you remember that savage commentary on a certain parish priest by Monica Baldwin?:

> "How anyone could remain stationary at the stage of blameless mediocrity which he had appearently achieved was to me incomprehensible...... One felt as one listened to him that the Water of Life itself would dry into bonedust if he so much as looked at it."

Sometimes this takes the form of a prolixity which just labours the obvious or keeps employing certain expository tricks on the assumption that this kind of thing is what we mean by teaching. C. E. Montague has a devastating passage, which I cannot refrain from quoting, in that priceless Penguin, *A Writer's Notes on his Trade*. It is in a chapter called "All Too Clear":

> "You must at some time or other have groaned dumbly under a flood of clearness from a pulpit. First, the giving out of a text, as clear as noon, perhaps the words, 'A city set on a hill.' Then the illumination of this heavenly lamp by setting out, all round it, pound after pound of tallow candles. From word to word of the text the hapless divine straggles onward, matchbox in hand. 'A city, mark you. Not two cities. Not twin cities like Assisi and Perugia, set on its Umbrian hill. Not one of those potent leagues of cities which shine in the storied page of history like constellations in the natural firmament. And yet a *city*. No mere village. No hamlet perched on a knoll, as the traveller today may see them in the Appennines'......... and so on and on till the martyred Christian below has to ask in his heart 'Shall I never hit back?'"

—o—


## ചർച്ച്‌വീക്കിലി

### വരിസംഖ്യ

| | രൂ | നയെപെ |
|---|---|---|
| ഒരു വർഷത്തേയ്ക്കു് | 6 | |
| ആറുമാസത്തേയ്ക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ച്‌വീക്കിലി കോട്ടയം,




Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.